THE
# CHURCH WEEKLY

വാല്യം 20 | 1966 ഫെബ്രുവരി 27 | ലക്കം 9

**THOUGHT FOR THE WEEK**

To do two things at once is to do neither.

Publilius Syrus

**താളുകൾ മറിക്കുമ്പോൾ**



**ഈ ആഴ്ചയിൽ**

## വരിസംഖ്യ

| | രൂ. | പൈ. |
|---|---|---|
| ...വർഷത്തേക്കു് | 6 | |
| ...മാസത്തേക്കു് | 3 | |
| ...പ്രതി | | 13 |
| ...യ്ക്ക വെളിയിൽ | 8 | |

മാനേജർ,

...വീക്കിലി, കോട്ടയം.

# യുക്തിവാദവും ക്രിസ്തുവും

ക്രിസ്തു, ബുദ്ധൻ, വാൾട്ടയർ മുതലായവർ യുക്തിവാദത്തിന്റെ അതതു കാലത്തെ ആചാര്യന്മാരായിരുന്നുവെന്നും അവരുടെ പേരിലെല്ലാം മതങ്ങളോ മാററപ്പെടുവാൻ വയ്യാത്ത തത്വസംഹിതകളോ ഉണ്ടാക്കിവച്ചതു ചൂഷകന്മാരായ പുരോഹിതന്മാരായിരുന്നുവെന്നും ശ്രീ കുററിപ്പുഴ കൃഷ്ണപിള്ള കോട്ടയത്തു നടന്ന ഒരു യുക്തിവാദ സമ്മേളനത്തിൽ പ്രസ്താവിച്ചു. ആ സമ്മേളനത്തിൽതന്നെ മതവും സന്മാർഗ്ഗവും തമ്മിൽ ബന്ധമില്ലെന്നു കേരളത്തിലെ യുക്തിവാദാചാര്യനായ ശ്രീ. എം. സി. ജോസഫും പറഞ്ഞു.

യുക്തിവാദത്തിന്റെ ഉപരിപ്ളവമായ ഒരു പ്രകടനമായിട്ടുമാത്രമെ ഈ പ്രസ്താവനകൾ രണ്ടും പരിഗണിക്കപ്പെടൂ. മതത്തിന്റെ പേരും പറഞ്ഞു് ചില പുരോഹിതന്മാരൊ മററുള്ളവരൊ കാട്ടിക്കൂട്ടുന്ന വിക്രിയകളെ മാത്രം മനസ്സിൽവച്ചുകൊണ്ടു് മതത്തെ വിധിക്കുന്നതു യുക്തിവാദത്തിന്റെ മഹിമയെക്കുറിച്ച് ബോധവാന്മാരായവരുടെ യുക്തിക്കുതന്നെ ചേർന്നതാണെന്നു തോന്നുന്നില്ല. ഇവർ പറയുന്ന യുക്തി അനുസരിച്ചു് യുക്തിവാദംതന്നെ നിഷിദ്ധവും ദോഷകരവുമായിത്തീരാം.

മതത്തിന്റെ പ്രഖ്യാപിതനയങ്ങൾക്കെതിരെ ആരെങ്കിലും മിണ്ടിപ്പോയാൽ അവർ മതത്തിൽനിന്നു പുറന്തള്ളപ്പെടുമെന്നാണു് ഒരു പരാതിയുള്ളതു്. നേരെമറിച്ചു കള്ളനും കൊള്ളക്കാരനും മതത്തിൽ സ്ഥാനം ലഭിക്കുന്നുവത്രെ. ഉപരിപ്ളവയുക്തിവാദത്തിന്റെ മറെറാരു മാതൃകയാണതു്. മതത്തെ മതസംഘടനയും അതിലെ ആചാരമര്യാദകളുമായി കൂട്ടിക്കുഴച്ചു ചിന്തിക്കുന്നതിന്റെ ഒരു ഫലം കൂടിയായിട്ടാണിങ്ങനെയുള്ള വാദങ്ങൾ ഉണ്ടാകുന്നതു്. ക്രിസ്തുവിനെ യുക്തിവാദിയായി ആരാധിക്കാൻ കഴിയുന്ന ഒരു യുക്തിവാദിയെ ക്രിസ്ത്യാനിയായി പരിഗണിക്കുകയാണു വേണ്ടതു്. അവർക്കു് വല്ല പുരോഹിതന്മാരോടും അതൃപ്തിയൊ വിദ്വേഷമോ തോന്നുന്നുണ്ടെങ്കിൽ അതിനു ക്രിസ്തുവിനെ അവർ നിഷേധിക്കണമെന്നില്ലല്ലോ. മതത്തിന്റെ പേരിൽ ദുഷ്കർമ്മങ്ങളും ദുരാചാരങ്ങളും നടത്തുന്നവരെ ക്രിസ്തുവൊ ക്രിസ്തുവിന്റെ മതമോ നീതീകരിക്കുന്നില്ല. കള്ളനും കൊള്ളക്കാരനും മതത്തിന്റെ പേരുപറഞ്ഞു നടക്കുന്നതിൽ മതം എന്തു പിഴച്ചു? മതത്തിന്റെ പേരിൽ ഓരോരുത്തർ വരുത്തിവയ്ക്കുന്ന എല്ലാ ദൂഷ്യങ്ങൾക്കും ഉള്ള ഉത്തരവാദിത്വം മതത്തിന്റെ തലയിൽ കെട്ടിവയ്ക്കാനുള്ള ശ്രമം യുക്തിരഹിതമാണു്, ക്രിസ്തുവിനെ യുക്തിവാദത്തിന്റെ ആചാര്യനായി യുക്തിവാദികൾ അംഗീകരിക്കുന്നെങ്കിൽ അവർ ക്രിസ്തുമതത്തിൽ നിന്നന്യരല്ല. പക്ഷേ അവരുടെ യുക്തിയൊ, അറിവോ, അവരുടെ തന്നെ ദൂഷ്യങ്ങളൊ, ബലഹീനതകളൊ മാനദണ്ഡമാക്കിക്കൊണ്ടു ക്രിസ്തുവിനെ അളക്കാതിരുന്നാൽ മതി.



# ശ്രീമതി അന്നമ്മ വർക്കി

പെട്ടെന്നുണ്ടായ ഒരസുഖത്തെത്തുടർന്നു കോട്ടയം മെഡിക്കൽ കോളജാശുപത്രിയിൽവച്ചു ശ്രീമതി അന്നമ്മ വർക്കി എം. എ. ഫെബ്രുവരി 19–ാം തീയതി ശനിയാഴ്ച രാത്രി നിര്യാതയായി. ശ്രീമതി അന്നമ്മ വർക്കിയുടെ ദേഹവിയോഗം അദ്ധ്യാപകലോകത്തിനും മലങ്കരസുറിയാനി സമുദായത്തിനും ഒരു തീരാനഷ്ടമാണെന്നുള്ളതിനു സംശയമില്ല. തിരുവനന്തപുരം മഹാരാജാസ് കോളജ് മാത്തമാററിക്സ് പ്രൊഫസ്സറായിരുന്ന ശ്രീമതി അന്നമ്മ പിന്നീടു വിമൻസ് കോളജ് പ്രിൻസിപ്പലായി, ആ ഉദ്യോഗത്തിൽനിന്നു റിട്ടയർ ചെയ്തശേഷം കോട്ടയം സി. എം. എസ്. കോളജിലെ മാത്തമാററിക്സ് പ്രൊഫസർ സ്ഥാനം സ്വീകരിച്ചു. ആ ജോലി സ്തുത്യർഹ

...ർവഹിച്ചുകൊണ്ടിരിക്കുമ്പോഴാണ് ഈ അത്യാ...സംഭവിച്ചത്.

...ുള്ള ഒരു മാതമാററിക്സ് പ്രൊഫസ്സർ എന്ന നി... മാത്രമായിരുന്നില്ല ശ്രീമതി അന്നമ്മ പ്രശസ്ത ആ...രുന്നത്. സ്വഭാവഗുണത്തിനും, കഴിവിനും ഒരുപോലെ സുപ്രശസ്തയായിരുന്ന ശ്രീമതി അന്നമ്മ വിദ്യാർത്ഥികളുടെ മാത്രമല്ല, സഹ അദ്ധ്യാപകരുടെയും പൊതുജനങ്ങളുടെയും ആത്മാർത്ഥമായ സ്നേഹാദരവുകൾ ആർജ്ജിച്ചിരുന്നു. ആ മഹതിയുടെ സ്വഭാവവൈശിഷ്ട്യങ്ങൾ പ്രകാശിപ്പിക്കുന്ന ഒന്നു രണ്ടു വസ്തുതകളും സംഭവങ്ങളും ഞങ്ങളുടെ സ്മരണയിൽ ഓടി എത്തുന്നത് ഇവിടെ രേഖപ്പെടുത്തിക്കൊള്ളട്ടെ.

പരേതനായ കെ. ജി. ചെറിയാൻ ബി. എ., എൽ. ടി. യുടെ പുത്രിയായിരുന്നു അന്നമ്മ. അഭിപ്രായധീരതയും, സ്വതന്ത്രമായ ചിന്തയും, ആദർശപരമായ സേവനജീവിതത്തിനും പ്രസിദ്ധനായിരുന്ന ശ്രീ. ചെറിയാൻ മലങ്കര അസോസിയേഷൻ മാനേജിംഗ് കമ്മിററി മെമ്പറായിരുന്നു. അദ്ദേഹം ആ അംഗത്വം രാജിവച്ച സാഹചര്യം അദ്ദേഹത്തിൽ കുടികൊണ്ടിരുന്ന ആദർശമഹിമയുടെ മകുടോദാഹരണമാണ്. സർ സി. പി. രാമസ്വാമി അയ്യർ തിരുവിതാംകൂറിൽ കിരാതഭരണം നടത്തിയ കാലത്ത്, അദ്ദേഹത്തിനു കാലം ചെയ്ത കാതോലിക്കാബാവാതിരുമേനി ഒരു സ്വീകരണസൽക്കാരം തിരുവനന്തപുരത്തു വച്ചു നൽകി. ഒരു സഭാദ്ധ്യക്ഷൻ ഒരു ഭരണമേധാവിക്കു സ്വീകരണം നൽകുന്നതിൽ അസ്വാഭാവികമായോ, അനുചിതമായൊ, ക്രൈസ്തവമാനദണ്ഡങ്ങൾക്കു അനുയോജ്യമല്ലാത്തതായോ ഒന്നും സാധാരണഗതിയിൽ ഇല്ലെന്നു പറയാം. എന്നാൽ ബാവാതിരുമേനി സൽക്കാരം നൽകിയ സന്ദർഭവും സാഹചര്യവും പ്രത്യേകതരത്തിലുള്ളവയായിരുന്നു. തിരുവിതാംകൂറിലെ ജനങ്ങളെ മർദ്ദനഭരണം കൊണ്ടു ക്ലേശിപ്പിക്കുകയും, സ്തുത്യർഹമായ ജനസേവനം നിർവഹിച്ചുകൊണ്ടിരുന്ന ശ്രീ കെ. സി. മാമ്മൻമാപ്പിള, ശ്രീ സി. പി. മാത്തൻ ആദിയായ സുറിയാനി സമുദായനേതാക്കന്മാർ ജയിൽവാസമനുഭവിക്കുകയും ചെയ്ത അവസരമായിരുന്നു അത്. അപ്പോൾ നൽകപ്പെട്ട സ്വീകരണസൽക്കാരത്തെക്കുറിച്ചു പ്രതിഷേധശബ്ദം സമുദായത്തിനുള്ളിലും വെളിക്കും ഉണ്ടാകാതിരുന്നില്ല. ശ്രീ കെ. ജി. ചെറിയാൻ ഈ സ്വീകരണസൽക്കാരനടപടിയെ പ്രതിഷേധിച്ചാണ് മാനേജിംഗ്കമ്മിററിസ്ഥാനം രാജിവച്ചത്. അദ്ദേഹത്തിന്റെ പ്രതിഷേധപ്രകടനം തെററായിപ്പോയെന്നും, സമുദായത്തിന്റെ താല്പര്യങ്ങൾക്കു ഹാനികരമാണെന്നും സമുദായത്തിൽതന്നെ പലരും ചിന്തിച്ചിരിക്കും. പക്ഷേ ശ്രീ കെ. ജി. ചെറിയാനെ സംബന്ധിച്ച് അതൊരു ധാർമ്മികവെല്ലുവിളിയായി മനസ്സാക്ഷിയെ അലട്ടി. മുൻപിൻ നോക്കാതെ, പലരുടെയും സ്നേഹപൂർവമായ അപേക്ഷയെ നിരസിച്ചുകൊണ്ട് അദ്ദേഹം രാജികൊടുത്തു.

വ്യക്തിപരമായ ക്ലേശങ്ങളും നഷ്ടങ്ങളും തന്റെ രാജിയിൽ അന്തർഭവിച്ചിട്ടുണ്ടെന്നു ശ്രീ ചെറിയാൻ അറിയാതെയല്ല രാജികൊടുത്തത്. ദീർഘകാലം ഹൈസ്കൂൾ അദ്ധ്യാപകനായും ഹെഡ്മാസ്റ്ററായും സേവനമനുഷ്ഠിച്ചിരുന്ന ശ്രീ ചെറിയാനു് റിട്ടയർ ചെയ്തപ്പോൾ ധനപരമായ പല ക്ലേശങ്ങൾ ഉണ്ടായിരുന്നു. ഏഴെട്ടു സന്താനങ്ങളുടെ പിതാവായിരുന്ന അദ്ദേഹത്തിന്റെ മക്കളിൽ നാലഞ്ചു പേരെങ്കിലും അന്നുകോളജിൽ പഠിച്ചിരുന്നു. പെൺകുട്ടികളുടെ വിവാഹം നടക്കണം. ധനപരമായ ഈ ബുദ്ധിമുട്ടുകളിൽ തനിക്കു പ്രധാന അവലംബമായി വർത്തിച്ചിരുന്നത് ഓമനപ്പുത്രിയായ പ്രൊഫസ്സർ ശ്രീമതി അന്നമ്മ ആയിരുന്നുതാനും. മൂത്തപുത്രൻ മുൻമന്ത്രി ശ്രീ കെ. സി. ജോർജ്ജ് അന്നു നിയമബിരുദം നേടിയിരുന്നെങ്കിലും, പ്രാക്ടീസിനെക്കാൾ കൂടുതൽ രാഷ്ട്രീയത്തിൽ തല്പരനായിരുന്നു. സർ. സി. പി. യ്ക്കു് എതിരായി സുശക്തമായി പ്രവർത്തിച്ചുകൊണ്ടിരുന്ന സ്റ്റേററ് കോൺഗ്രസിന്റെ സജീവ അംഗമായിരുന്നു ജോർജ്ജ്.

അങ്ങനെ പിതാവും സഹോദരനും സർ. സി. പി. വിരുദ്ധന്മാരെന്നു പ്രസിദ്ധമായതിനോടുകൂടി ശ്രീമതി അന്നമ്മയുടെ പ്രൊഫസ്സർ സ്ഥാനത്തെക്കുറിച്ചു പല ആശങ്കകൾ പലരുടെയും മനസ്സിൽ ഉദിച്ചു. പ്രതികാരബുദ്ധിയും നിഷ്കണ്ടകമായ നടപടികൾക്കും കുപ്രസിദ്ധി നേടിയിരുന്ന സർ സി. പി., ശ്രീ കെ. ജി. ചെറിയാനോടും, ശ്രീ കെ. സി. ജോർജ്ജിനോടും പകവീട്ടുമെന്നും അതു ശ്രീമതി അന്നമ്മയുടെ ജോലി സംബന്ധിച്ചായിരിക്കുമെന്നും പലരും ഭയപ്പെടാതിരുന്നില്ല. അങ്ങനെ വരുന്നപക്ഷം കുടുംബത്തിന്റെ സാമ്പത്തിക ക്ലേശങ്ങൾ ഗുരുതരമാകുമെന്നും പലർക്കുമറിയാമായിരുന്നു. ഏതു നിമിഷവും എന്തെങ്കിലും നടപടി ഉണ്ടാകുമെന്നു പ്രതീക്ഷിച്ചു കൊണ്ടിരുന്ന സന്ദർഭത്തിൽ സർ സി. പി. യുടെ ഒരു ഏജൻറു അന്നമ്മയെ സമീപിച്ചു. സഹോദരനെ സ്റ്റേററുകോൺഗ്രസിൽനിന്നു മാററണമെന്നും അല്ലാത്തപക്ഷം കുടുംബം ഗുരുതരമായ ദുരന്തഫലങ്ങൾ അനുഭവിക്കേണ്ടിവരുമെന്നുമായിരുന്നു അയാളുടെ ഭീഷണി.

ശാന്തമായും നിർഭയമായും ധീരമായും ശ്രീമതി അന്നമ്മ അയാൾക്കു മറുപടി നൽകി. "എന്റെ സഹോദരന്റെ രാഷ്ട്രീയാഭിപ്രായങ്ങൾ അദ്ദേഹത്തിന്റേതാണ്. അതു മാററാൻ ഞാൻ ശ്രമിക്കുന്നതുകൊണ്ടു ഫലമില്ല. അങ്ങനെയൊരു ശ്രമം ചെയ്യാൻ ആഗ്രഹിക്കുന്നുമില്ല. ഞാൻ ഒരദ്ധ്യാപികയാണ്. എന്റെ ജോലി ശരിയായി ചെയ്യുകയാണ് എന്റെ ധർമ്മം. അതുപോലെ എന്റെ സഹോദരൻ സ്വീകരിച്ചിരിക്കുന്ന ആദർശമൊ ജീവിതവൃത്തിയോ അനുസരിച്ചു യോഗ്യമായി പ്രവർത്തിക്കാനുള്ള അവകാശസ്വാതന്ത്ര്യങ്ങളുടെ മേൽ സ്വാധീനം ചെലുത്തുന്നതു വിഹിതമായോ എന്റെ കടമയായൊ ഞാൻ കരുതുന്നില്ല...

പിതാവിനെയും, സഹോദരനെയുംപോലെ ആദർശധീരതയും, ത്യാഗസന്നദ്ധതയും തുളുമ്പുന്ന ഈ മറുപടിക്കുശേഷം അധികനാൾ പ്രൊഫസറായിരിക്കാമെന്ന് അന്നമ്മ അന്നു പ്രതീക്ഷിച്ചില്ല. എങ്കിലും ദൈവം തിരുവിതാംകൂറിലെ രാഷ്ട്രീയഗതിക്കു അത്ഭുതകരമായ പരിവർത്തനങ്ങൾ വരുത്തി. സർ സി. പി. യാണ് ഇവിടെനിന്നു പോകേണ്ടിവന്നത്. ശ്രീമതി അന്നമ്മ നിർബാധം പ്രൊഫസ്സർ ജോലി തുടർന്നു. കമ്യൂണിസ്റ്റായിത്തീർന്നെങ്കിലും ശ്രീ. കെ. സി. ജോർജ്ജ് ഈ രാജ്യത്തെ മന്ത്രിയുമായി.

സഹോദരനെപ്പോലെ ശ്രീമതി അന്നമ്മ കമ്യൂണിസ്റ്റാദർശങ്ങൾ സ്വീകരിച്ചില്ല. അഗാധമായ ദൈവഭക്തിയും ക്രൈസ്തവവിശ്വാസനിഷ്ഠകളും ഉള്ള ഒരു മഹിളാരത്നമായിരുന്നു ശ്രീമതി അന്നമ്മവർക്കി. പ്രസിദ്ധവാഗ്മിയും, സുറിയാനി സഭാനേതാവും, ആലുവാ യു. സി. കോളജ് പ്രിൻസിപ്പലുമായിരുന്ന പരേതനായ എ. എം. വർക്കിയുടെ സഹധർമ്മിണിയായശേഷം ഹ്രസ്വമായ വിവാഹജീവിതസൗഭാഗ്യം അന്നമ്മ അനുഭവിച്ചു. ഒരു വിധവയായശേഷവും സ്വതസ്സിദ്ധമായ അദ്ധ്യാപനചാതുര്യവും, സേവനോൽസുകതയും കേന്ദ്രീകരിച്ചുകൊണ്ട് അദ്ധ്യാപകവൃത്തിയിൽ തുടരുകയായിരുന്നു ശ്രീമതി അന്നമ്മ. മഹനീയമായ ഒരു ജീവിതമാതൃക സമുദായത്തിലെ സ്ത്രീജനങ്ങൾക്കു സംഭാവന ചെയ്തുവെന്ന കൃതാർത്ഥതയും തികച്ചും അവകാശിയായിത്തീർന്ന ശ്രീമതി അന്നമ്മ വർക്കിയുടെ പാവനസ്മരണയിൽ ഞങ്ങൾ ആദരാഞ്ജലികൾ സമർപ്പിക്കുകയും ആ മഹതിയുടെ ആത്മാവിനു നിത്യശാന്തി നേരുകയും ചെയ്യുന്നു.



# വേദവായനക്കുറിപ്പുകൾ

## ചൊവ്വ

യോഹന്നാൻ 9:35–41

കുരുടനായിരുന്ന മനുഷ്യൻ യേശുവിനെ അന്വേഷിച്ചു വരാനായി യേശു കാത്തിരുന്നില്ല: യേശുതന്നെ അവനെ അന്വേഷിച്ചു കണ്ടെത്തി. എല്ലാവരെ സംബന്ധിച്ചും ഇതു ശരിയാണ്. നാം യേശുവിൽ വിശ്വസിക്കുന്നെങ്കിൽ അതു് അവൻ നമ്മെ കണ്ടെത്തിയതുകൊണ്ടാണ്. കുരുടന്റെ പ്രതികരണം നോക്കുക. ദൈവപുത്രനിൽ വിശ്വസിക്കുന്നുവോ എന്ന ചോദ്യത്തിനു ഒരു യഥാർത്ഥ സത്യാന്വേഷിയുടെ വിനയത്തോടുകൂടിയാണ് കുരുടൻ മറുപടി പറയുന്നതു്. യേശു സ്വയം വെളിപ്പെടുത്തിയപ്പോൾ കുരുടൻ ഉടൻ വിശ്വസിക്കുകയും യേശുവിനെ നമസ്ക്കരിക്കുകയും ചെയ്യുന്നു. കുരുടന്റെ കൃതജ്ഞതയും ഭക്തിയും സീമാതീതമാണ്, പരീശന്മാർ കാഴ്ചയുള്ളവരാണെന്നു സ്വയം അഭിമാനിച്ചതിനാൽ വഞ്ചിതരായി. അവർ ആത്മീയമായി കുരുടന്മാരായിരുന്നു. തങ്ങൾ കുരുടന്മാരാണെന്നു ബോധമുള്ളവർക്കു കാഴ്ച നൽകുവാൻ യേശുവിനു കഴിയും. എന്നാൽ ആവശ്യബോധമില്ലാ സ്വയംസംതൃപ്തരെ • സഹായിക്കുവാൻ യേശുവിനു കഴിയുന്നതല്ല.

## ബുധൻ

യോഹന്നാൻ 10:1–10

യേശുവിനെ നല്ലഇടയനായിട്ടു് ഉപമിച്ചിരിക്കുന്ന ചിത്രം വളരെ മനോഹരവും അന്വർത്ഥവുമാണ്. ആട്ടിടയന്റെ തൊഴിൽ അപകടകരമായിരുന്നു. കള്ളന്മാരിൽനിന്നും കാട്ടുമൃഗങ്ങളിൽനിന്നുമുള്ള അപകടം കൂടാതെ രാത്രിയിൽ പാറക്കെട്ടുകൾക്കിടയിലും മററും കഴിച്ചുകൂട്ടുന്നതിന്റെ അപകടവും ആട്ടിടയൻ നേരിടേണ്ടിയിരുന്നു. എന്നാൽ ഈ അപകടങ്ങൾതന്നെ ആട്ടിടയനെ ആടിനോടു കൂടുതൽ ബന്ധിച്ചു. അവൻ ഓരോ ആടിനെയും പേർ ചൊല്ലി വിളിച്ചു: ഓരോ ആടും അവന്റെ ശബ്ദം തിരിച്ചറിഞ്ഞു് അവനെ അനുഗമിച്ചു. എല്ലാ ആപത്തുകളിൽനിന്നും ആളുകളെ കാത്തു സൂക്ഷിക്കുവാൻ അവൻ പ്രാപ്തനായിരുന്നു. ചിലപ്പോൾ ആടുകളെ ആട്ടിടയൻ തൊഴുത്തിൽ അടച്ചു സൂക്ഷിക്കും. തൊഴുത്തിന്റെ വാതിക്കൽ ആട്ടിടയൻ വിലങ്ങനെ കിടക്കും. അവനു് ആടുകൾക്കു സംഭവിക്കാവുന്ന എല്ലാ ആപത്തുകളും അറിയാം. അവനും അവയിൽ പങ്കുകൊള്ളാൻ തയ്യാറാണ്. അവനു് ഒഴിവാക്കാൻ കഴിയാത്ത യാതൊരാപത്തുമില്ല. എത്ര ആശ്വാസകരമായ ഒരു ചിത്രമാണിതു്! യേശുവിന്റെ സംരക്ഷണയിലും നടത്തിപ്പിലും സമൃദ്ധിയായ ജീവൻ നമുക്കെല്ലാവർക്കും സാദ്ധ്യമാണ്.

## വ്യാഴം

യോഹന്നാൻ 10:11–18.

ആട്ടിടയന്റെ ഉപമ തുടരുകയാണ്. നല്ല ഇടയൻ എന്നതിന്റെ മൂലപദങ്ങൾ ആട്ടിടയൻ കാര്യക്ഷമതയും ആകർഷണീയതയും തികഞ്ഞവനാണെന്നു കാണിക്കുന്നു. കള്ളന്മാരായ ആട്ടിടയന്മാർ പണവുംസ്ഥാനവും കാംക്ഷിക്കുന്നു. എന്നാൽ യേശുവിന്റെ സേവനം സ്നേഹത്താൽ മാത്രം പ്രേരിത[illegible]ാണ്. വേറൊരു പ്രധാനകാര്യം യേശുവിന്റെ സ്നേഹവും [illegible]ാല്പര്യവും ഒരു തൊഴുത്തിലുള്ള ആടുകളിൽ മാത്രം ഒതുങ്ങി[illegible]ിൽക്കുന്ന ഒന്നല്ല എന്നുള്ളതാണ്. അവന്റെ രക്ഷ മനുഷ്യ[illegible]ിക്കു മുഴുവനും ഉള്ളതാണ്. യഹൂദമതത്തിൽ അന്നു് ഇങ്ങ[illegible]ുള്ള ഒരു സാർവ്വത്രികചിന്താഗതിക്കു സ്ഥാനമില്ലായിരു[illegible]ന്നു് നല്ല ഇടയനായ യേശുവിന്റെ ആത്മാവിലും ആദർശ[illegible]ം സഭയെ സേവിക്കുന്ന ഇടയന്മാരെയാണ് ആവശ്യം. സഭയിൽ കർത്താവിന്റെ വിശാലവീക്ഷണവും നിസ്വാർത്ഥസേവനവും ഒരുപോലെ ആവശ്യമാണ്.

## വെള്ളി

യോഹന്നാൻ 10:22-30

യേശു ആരാണെന്നുള്ള സംശയനിവാരണത്തിനായി യഹൂദന്മാർ അവനെ വളഞ്ഞു, വിശ്വസിക്കുവാൻ മനസ്സില്ലാത്തവരെ എന്തു പറഞ്ഞാലും വിശ്വസിപ്പിക്കുക സാദ്ധ്യമല്ല. കേവലം ബുദ്ധിപരമായ തെളിവുകൊണ്ടു വിശ്വസിച്ചാലും ഫലമില്ല. യേശുവിനോടുള്ള ആളത്വപരമായ അവരുടെ മനോഭാവം വിശ്വാസത്തിനു് അനുയോജ്യമല്ലായിരുന്നു, യേശുവിന്റെ ജീവിതത്തെയും പ്രവൃത്തികളെയും മുൻവിധിയോടും അടഞ്ഞമനസ്സോടുംകൂടി നോക്കിയതുകൊണ്ടു് അവയുടെ സാരം ഗ്രഹിക്കുവാൻ അവർക്കു കഴിഞ്ഞില്ല. അവരുടെ സ്വന്ത അഭിപ്രായങ്ങൾക്കു യോജിച്ച ഉത്തരം മാത്രമേ അവർക്കു സ്വീകാര്യമായിരുന്നുള്ളു. അതുകൊണ്ടും അവരുടെ ചോദ്യത്തിനു് യേശു പ്രത്യേകിച്ചുത്തരമൊന്നും നൽകിയില്ല. യേശുവിനുള്ളവർ അവനെ അറിയും. അല്ലാത്തവർ അവിശ്വാസത്തിൽ തുടരും. ഇതു് അന്നെന്നപോലെ ഇന്നും ശരിയാണ്. ആത്മീയ കാര്യങ്ങളെ ആത്മീയമായി വിവേചിപ്പാൻ നാം പഠിക്കണം.

## ശനി

യോഹന്നാൻ 10:31–38.

യേശു പിതാവായ ദൈവത്തോടു സമനാണെന്നു് അവകാശപ്പെട്ടു എന്നു സമ്മതിക്കാതെ നിവൃത്തിയില്ല. യേശുവിനെ ഒരു നല്ല മനുഷ്യനോ പ്രവാചകനോ ആയി മാത്രം സ്വീകരിക്കുന്നവർ യേശുവിന്റെ സാക്ഷ്യത്തെ അവഗണിക്കുകയാണ് ചെയ്യുന്നതു്. യഹൂദന്മാർക്കു യേശുവിന്റെ അവകാശവാദം ദൈവദൂഷണമായി തോന്നി. യേശു തിരുവെഴുത്തുകളുടെ അടിസ്ഥാനത്തിൽതന്നെ അവരുടെ വാദത്തെ ഖണ്ഡിച്ചു. 82–ാം സങ്കീർത്തനം ആറാം വാക്യത്തിൽ മനുഷ്യരെ ദേവന്മാരെന്നും അത്യുന്നതന്റെ മക്കളെന്നും വിളിച്ചിരിക്കുന്ന സ്ഥിതിക്കു് യേശു ദൈവപുത്രനെന്നു പറഞ്ഞതിൽ എന്താണു തെറെറന്നു യേശു ചോദിക്കുന്നു. യേശുവിന്റെ ജീവിതവും പ്രവൃത്തികളും അവൻ പിതാവിനാൽ പ്രത്യേകം നിയോഗിക്കപ്പെട്ടവനാണെന്നും സ്വഭാവത്തിൽ പിതാവിനോടു് ഐകരൂപ്യമുളളവനാണെന്നും തെളിയിക്കുന്നു. യേശുവിന്റെ അവകാശവാദങ്ങളെ അവന്റെ ജീവിതത്തിന്റെ വെളിച്ചത്തിൽ പരിശോധിച്ചു നോക്കുവാൻ അവൻ ആവശ്യപ്പെടുന്നു.

## ഞായർ

2 കൊരിന്ത്യർ 6:1–10.

ഈ ചുരുങ്ങിയ വാക്യങ്ങളിൽ ക്രിസ്തീയജീവിതത്തിനാവശ്യമായ മിക്ക നിർദ്ദേശങ്ങളും അടങ്ങിയിട്ടുണ്ടു്. വലിയ നോമ്പിന്റെ ആരംഭഘട്ടത്തിൽ ഈ വേദഭാഗം നമുക്കു പ്രത്യേകിച്ചു സഹായകരമാണ്. നോമ്പിൽ നിഷേധാത്മകമായ ഒരു സമീപനമാണ് പലർക്കുമുള്ളതു്. ഭക്ഷണത്തിൽ മൽസ്യമാംസങ്ങളും മററും വർജിക്കുന്നതു മാത്രമാണ് പലരും സ്വീകരിക്കുന്ന പ്രധാന ശിക്ഷണം. എന്നാൽ പൗലൂസ് ശ്ലീഹാ കൂടുതൽ നിർമ്മാണാത്മകമായ ഒരു സമീപനമാണ് ആവശ്യപ്പെടുന്നതു്. നാം കൂടുതൽ സ്നേഹവും ക്ഷമയും ത്യാഗവും സഹനശക്തിയും ആർജ്ജിക്കുകയും ജീവിതത്തിലുണ്ടാകുന്ന ഏതു സംഭവവികാസത്തിലും സന്തോഷവും സൗഭാഗ്യവും കണ്ടെത്തി നമുക്കും മററുള്ളവർക്കും അനുഗ്രഹപ്രദമായിത്തീരുകയും ചെയ്യണം. നമ്മുടെ ശിക്ഷണം ഈ വിധ

# ക്രിസ്തുവിൽ ഏകശരീരത്തിന്റെ അവയവങ്ങളായ ക്രിസ്ത്യാനികൾ

എം. തൊമ്മൻ

"ഭാവിക്കേണ്ടതിനു മീതെ ഭാവിച്ചുയരാതെ ദൈവം അവനവനു വിശ്വാസത്തിന്റെ അളവു പങ്കിട്ടതുപോലെ സുബോധമാകുംവണ്ണം ഭാവിക്കേണമെന്നു ഞാൻ എനിക്കു ലഭിച്ച കൃപയാൽ നിങ്ങളിൽ ഓരോരുത്തനോടും പറയുന്നു. ഒരു ശരീരത്തിൽ നമുക്കു പല അവയവങ്ങൾ ഉണ്ടല്ലോ. എല്ലാ അവയവങ്ങൾക്കും പ്രവൃത്തി ഒന്നല്ലതാനും. അതുപോലെ പലരായ നാം ക്രിസ്തുവിൽ ഒരു ശരീരവും എല്ലാവരും തമ്മിൽ അവയവങ്ങളും ആകുന്നു.." (റോമർ 12: 3–5)

"ആകയാൽ ഭോഷ്ക്കുപേക്ഷിച്ച് ഓരോരുത്തൻ താന്താന്റെ കൂട്ടുകാരനോട് സത്യം സംസാരിപ്പിൻ, നാം തമ്മിൽ അവയവങ്ങളല്ലോ.." (എഫേസ്യർ 4: 25)

സഭ ക്രിസ്തുവിന്റെ ശരീരമാണെന്നും ഓരോ ക്രിസ്ത്യാനിയും ആ ശരീരത്തിന്റെ അവയവമാണെന്നും ശരീരത്തിന്റെ തല ക്രിസ്തുതന്നെ ആണെന്നും ഉള്ള തത്വം എല്ലാ ക്രിസ്ത്യാനികളും പൊതുവെ അംഗീകരിക്കുന്ന ഒന്നാണ്. എന്നാൽ ഈ തത്വത്തിന്റെ സാക്ഷാൽക്കാരത്തിനു സാക്ഷ്യം വഹിക്കുവാൻ കഴിയുന്ന വ്യക്തികളും സമൂഹങ്ങളും ഉണ്ടോ എന്ന ചോദ്യത്തിനു സഭയും അതിന്റെ വിവിധ ഘടകങ്ങളായ ഇടവകകളും ഗ്രൂപ്പുകളും കുടുംബങ്ങളും ഉത്തരം നൽകേണ്ടിയിരിക്കുന്നു. ലോകവ്യാപകമായ കാതോലിക സഭയിൽ നമുക്കോരോരുത്തർക്കും അംഗത്വമുണ്ടെന്നുള്ള ബോധം ആവശ്യവും നല്ലതുംതന്നെ. എന്നാൽ ഏകശരീരത്തിൽ അന്യോന്യം അവയവങ്ങളാണെന്നുള്ള ബോധം നമുക്കു കൂടുതൽ യഥാർത്ഥവും അർത്ഥവത്തുമായി തോന്നുന്നതു് നമ്മോടു കൂടുതൽ സാമീപ്യവും സജീവബന്ധവുമുള്ള ഇടവകകളിലെയും ഗ്രൂപ്പുകളിലെയും ജീവിതത്തിലാണ്. "പലരായ നാം ക്രിസ്തുവിൽ ഒരു ശരീരവും എല്ലാവരും തമ്മിൽ അവയവങ്ങളും ആകുന്നു" എന്നു പറയുന്നതിന്റെ അർത്ഥമെന്താണ്? ക്രിസ്തു സഭയിലെ നമ്മുടെ അംഗത്വവും ഇതരസമൂഹങ്ങളിലെ അംഗത്വവും തമ്മിൽ വല്ല വ്യത്യാസവും ഉണ്ടോ? ഉണ്ടെങ്കിൽ, അതെന്താണ്?

ക്രിസ്ത്യാനികൾ ഒരു ശരീരവും അന്യോന്യം അവയവങ്ങളുമാകുന്നതു് അവർ "ക്രിസ്തുവിൽ" ആയതുകൊണ്ടാണ്. ക്രിസ്തീയസമൂഹത്തിന്റെ അടിത്തറയാണ് ക്രിസ്തു. ക്രിസ്തുവിലും ക്രിസ്തുവിൽക്കൂടെയുമല്ലാതെ ശാശ്വതമായ ക്രിസ്തീയ സമൂഹം കെട്ടിപ്പടുക്കുക സാദ്ധ്യമല്ല. മററു പല അടിസ്ഥാനങ്ങളിൽനിന്നും ഉയർന്നുവരുന്ന സമൂഹങ്ങളെയും സാമൂഹ്യബന്ധങ്ങളെയും നമുക്കു കാണുവാൻ കഴിയും. രക്തബന്ധം, സാമ്പത്തികസമത്വം, പൊതുതാല്പര്യങ്ങൾ, അഭിപ്രായൈക്യം ഒരേ തൊഴിലിലുള്ള ഭാഗഭാഗിത്വം മുതലായ പല കാര്യങ്ങളിൽനിന്നുടലെടുക്കുന്നവയാണ് ഇവ. ഇവയെല്ലാം സ്വാഭാവികമാണ്. എന്നാൽ ഇവയ്ക്കെല്ലാം ഉപരിയും അതീതവുമാണ് ക്രിസ്തുവിലുള്ള അംഗത്വവും അന്യോന്യബന്ധവും. മേൽപറഞ്ഞ സ്വാഭാവികബന്ധങ്ങൾ ക്രിസ്തുവിൽ അധിഷ്ഠിതമാണെങ്കിൽ അവയ്ക്കു് അന്യഥാ അസാദ്ധ്യമായ ഒരു പൂർണ്ണതയും സുസ്ഥിരതയും ലഭ്യമാകും. വ്യക്തികളുടെ അഹംഭാവവും സ്വാർത്ഥതാല്പര്യങ്ങളുമാകുന്ന പാറയിൽ തട്ടിയുടയാതെ ആജീവനാന്തം നിലനിലനിൽക്കുന്ന സാമൂഹ്യബന്ധങ്ങൾ സമുദായത്തിൽ തുലോം അപൂർവമാണ്. അക്രൈസ്തവലോകത്തെ സംബന്ധിച്ചെന്നപോലെ ക്രൈസ്തവലോകത്തെ സംബന്ധിച്ചും ഇതു് ഏറെക്കുറെ ശരിയാണ്. അതിനുള്ള കാരണം സമൂഹത്തിനും അതിൽ അംഗത്വമുള്ള വ്യക്തികൾക്കും ക്രിസ്തുവിനോടുള്ള ബന്ധം കേവലം നാമമാത്രമോ അല്ലെങ്കിൽ അപര്യാപ്തമോ ആണെന്നുള്ളതിനു സംശയമില്ല. പരാജയം വരിക്കാത്ത സ്നേഹമാണ് ക്രിസ്തുവിന്റേതു്. ആ സ്നേഹത്തിൽ അടിയുറച്ചു നിൽക്കുന്ന സാമൂഹ്യബന്ധങ്ങളും പരാജയമടയുകയില്ല. അംഗങ്ങൾ തമ്മിലുള്ള ഇടപാടുകളിൽ അറിഞ്ഞും അറിയാതെയും ഉണ്ടാകുന്ന ക്രമക്കേടുകൾ, കൃത്യവിലോപങ്ങൾ അവാസ്തവപ്രസ്താവനകൾ, ആരോപണങ്ങൾ എന്നിവ തീരാത്ത തെററിദ്ധാരണകൾക്കു വഴി തെളിക്കുകയും സുഗമമായി പുരോഗമിച്ചിരുന്ന സാമൂഹ്യബന്ധങ്ങളെയും ക്രിസ്തീയ കൂട്ടായ്മകളെത്തന്നെയും തകർത്തുകളയുകയും ചെയ്തേക്കാം. ഇങ്ങനെയുള്ള സംഭവങ്ങൾ സാമുദായിക ജീവിതത്തിൽ ഒട്ടും അപ്രതീക്ഷിതമോ ആശ്ചര്യകരമോ അല്ല. ഭിന്നതയ്ക്കുള്ള പ്രവണത മനുഷ്യസഹജമാണ്. സാധാരണഗതിയിൽ എവിടെയും എപ്പോഴും തല പൊക്കുന്ന ഒന്നാണ് അതു്. അതിനു് അസാധാരണ സാഹചര്യങ്ങളോ പ്രത്യേക പരിശീലനമോ ഒന്നും ആവശ്യമില്ല. എന്നാൽ ക്രിസ്തീയ ഐക്യം അങ്ങനെ അല്ല. അതിന്റെ ആദ്യപാഠങ്ങൾ മുതൽ നാം പഠിക്കുകയും പരിശീലിക്കുകയും ചെയ്യണം. ഐക്യവും സ്നേഹവും താനേ വളർന്നു വരികയില്ല. അവയെ വളർത്തിയെടുക്കുകതന്നെ വേണം. യേശുക്രിസ്തുവിനോടുള്ള ആത്മീയബന്ധത്തിൽ വളരുന്ന അളവിൽ മാത്രമേ ക്രിസ്ത്യാനികൾ അന്യോന്യമുള്ള സ്നേഹബന്ധത്തിൽ വളരുകയുള്ളൂ.

സമൂഹങ്ങളുടെ നിലനില്പിനു് ഉലച്ചിൽ തട്ടുവാൻ ഇ[...]ക്കുന്ന സംഭവവികാസങ്ങളെ ക്രിസ്തുവിനോടുകൂടെ അഭി[...]കരിക്കുന്ന പക്ഷം അവ ആ സമൂഹങ്ങളെ കൂടുതൽ സു[...]

---

ത്തിൽ നമ്മുടെ സ്വഭാവത്തെയും ജീവിതത്തെയും രൂപാന്തരപ്പെടുത്തിയില്ലെങ്കിൽ അതുകൊണ്ടു പ്രയോജനമില്ല.

## തിങ്കൾ

യോഹന്നാൻ 10: 39–41.

ഈ വാക്യങ്ങളോടെ യോഹന്നാന്റെ സുവിശേഷത്തിന്റെ മദ്ധ്യഭാഗം സമാപിക്കയാണ്. യേശു പരസ്യശുശ്രൂഷ ആരംഭിച്ച സ്ഥലത്തു വീണ്ടും വന്നുചേർന്നു–യോർദ്ദാന്നക്കരെ, യോഹന്നാൻ സ്നാനം കഴിപ്പിച്ചുകൊണ്ടിരുന്ന സ്ഥലത്തു്. യേശുതന്നെ സ്നാനം ഏൽക്കുകയും പരസ്യശുശ്രൂഷയ്ക്കായി സ്വയം പ്രതിഷ്ഠിക്കുകയും പരിശുദ്ധാത്മാവു പ്രാവുപോലെ തന്റെ മേൽ ഇറങ്ങിയതുമായ ആ സ്ഥലം എന്നും യേശുവിനു പ്രചോദനപ്രദമായിരുന്നിരിക്കണം. അവിശ്വാസത്തിന്റെയും വാദപ്രതിവാദങ്ങളുടെയും അന്തരീക്ഷത്തിൽനിന്നു് ഈ ശാന്തമായ സ്ഥലത്തു വന്നുചേരുന്നതുതന്നെ യേശുവിനു സന്തോഷകരമായിരുന്നു. തന്റെ സാക്ഷ്യം സ്വീകരിച്ച് തന്നിൽ വിശ്വസിക്കുവാനുള്ള ആത്മാർത്ഥത അവിടെയുള്ള ആളുകൾക്കുണ്ടായിരുന്നു. നാം ശരീരത്തിലും ആത്മാവിലും തളർന്നിരിക്കുന്ന അവസരങ്ങളിൽ ശാന്തമായ സാഹചര്യങ്ങളും വിശ്വാസികളുടെ അന്തരീക്ഷവും അന്വേഷിച്ചു കണ്ടെത്തി അവിടെ സമയം ചെലവഴിക്കുന്നതു വളരെ സഹായകരമായിരിക്കും. ശാരീരികവും ആത്മീയവുമായ വിശ്രമം യേശുവിനുപോലും ആവശ്യമായിരുന്നു. നമുക്കു് എത്ര അധികം!

# നമ്മുടെ അന്ധവിശ്വാസങ്ങൾ

**അജിതഭവനം ലൈല**

ii

ചന്ദ്രനെക്കാണുന്നതിനെക്കുറിച്ചുമുണ്ടു ചില വിശ്വാസങ്ങൾ. ചതുർത്ഥിയിൽ ചന്ദ്രനെ കാണുന്നതു ദോഷമാണ്. തിങ്കൾ, ചൊവ്വ ഈ ദിവസങ്ങളിൽ ചന്ദ്രനെ കണ്ടാൽ തീ തിന്നാൻ ഇടവരുമത്രേ. ബുധൻ, വ്യാഴം എന്നീ ദിവസങ്ങളിൽ ചന്ദ്രനെ കണ്ടാൽ മനസ്സു തേങ്ങിക്കൊണ്ടിരിക്കും. വെള്ളി, ശനി ഈ ദിവസങ്ങളിൽ ചന്ദ്രനെകണ്ടാൽ കള്ളൻ എന്ന പേരു കേൾക്കുമത്രേ. യഥാർത്ഥത്തിൽ അമ്പിളിയെ കാണുക എപ്പോഴും ആനന്ദകരമായ ഒരനുഭവമല്ലേ?

പലഹാരങ്ങൾക്കു കുഴച്ചുവയ്ക്കുന്ന മാവ്, ആഹാരസാധനങ്ങൾ, തൈര്, മോര് തുടങ്ങിയവയൊക്കെ വച്ചിരുന്നാൽ പിശാചുക്കൾ കൈയിട്ടുവാരുമത്രേ. പിശാചുക്കൾ കൈയിട്ടുവാരാതിരിക്കാൻ വേണ്ടി അവയിൽ കരിക്കട്ട ഇടുകയോ, കരികൊണ്ടു കുരിശുവരക്കുകയോ ചെയ്യാറുണ്ട്.

കന്യകയുടെ കഴുത്തിനു ചുറ്റും വരപോലെ കാണപ്പെട്ടാൽ താമസിയാതെ അവൾ സുമംഗലിയായിത്തീരും എന്നാണു പറയാറ്. അവിവാഹിതയായ സ്ത്രീ മഴവില്ലിനെ നോക്കിയാൽ തൽക്ഷണം മഴവില്ലു മാഞ്ഞുപോകും എന്നു പറയുന്നു ചിലർ. ആരെക്കുറിച്ചെങ്കിലും പറഞ്ഞുകൊണ്ടിരിക്കുന്ന നേരത്ത് അവിചാരിതമായി അയാൾ അവിടെ വന്നാൽ അയാൾക്കു ദീർഘായുസ്സുണ്ട് എന്നു പറയപ്പെടുന്നു. ഉണ്ടോ, ഇല്ലയോ എന്നു ചോദിച്ചു കാര്യം നിർണ്ണയിക്കുന്ന ഒരു സമ്പ്രദായമുണ്ടല്ലോ. ഇലയിട്ട് അതിന്റെ അകംപുറം നോക്കി കാര്യം നിർണ്ണയിക്കുന്ന രീതിയും നാട്ടിടകളിലുണ്ട്. ദാനമായി പഴം തുണി കൊടുത്താൽ പുണ്യമുണ്ട് എന്ന് അമ്മമാർ പറയും. അതുപോലെതന്നെയാണ് എണ്ണ കൊടുക്കലും. എണ്ണ തലയിൽ ഒഴിച്ചു കൊടുക്കുന്നതാണത്രേ കൂടുതൽ പുണ്യം.

പശുവിനെ വിൽക്കുമ്പോൾ കയറോടുകൂടി കൊടുക്കാറില്ല. കയറോടുകൂടി കൊടുത്താൽ കൊടുക്കുന്ന ആളിനു ദോഷമാണുപോലും. പശുവിനെ കൊടുക്കാം കയർ കൊടുക്കാൻ വയ്യ! എന്തൊരു വിശ്വാസം! വിചിത്രം തന്നെ!

ചിലർ കായ്കൾ കുഴിച്ചുവച്ചാൽ വേഗം കിളർക്കും, ചിലർ വച്ചാൽ കിളർക്കുകയില്ലത്രേ. മുറിവിൽ മരുന്നു വച്ചുകെട്ടുന്നതിനും ഉണ്ട് അന്ധവിശ്വാസം. ചിലർ വച്ചുകെട്ടിയാൽ മുറിവു പഴുക്കുംപോലും! മുറിവിനോ നീരിനോ മരുന്നു പുരട്ടുമ്പോൾ മുകളിൽനിന്നു താഴോട്ടുവേണം പുരട്ടാൻ എന്നാണു ചിട്ട. രോഗം ഇറങ്ങണമെങ്കിൽ അങ്ങനെ വേണമത്രെ!

രാമായണം മറിച്ചുനോക്കി വരാൻ പോകുന്ന കാര്യം എന്താണെന്നു നോക്കുന്നവരും വിരളമല്ല. രാമായണം വിടർത്തി ഒരു ഭാഗം വായിച്ചു നോക്കും. വായിക്കുന്ന ഭാഗം മംഗളകരമാണെങ്കിൽ കാര്യം മംഗളമായിരിക്കും. മരണമാണെങ്കിൽ ഫലം അമംഗളമായിരിക്കും. യുദ്ധമാണെങ്കിൽ ആ കാര്യത്തിനു വേണ്ടി ഇറങ്ങിത്തിരിക്കരുത്. ഇല നുള്ളിയിട്ട് അകംപുറം നോക്കി ഫലം നിർണ്ണയിക്കുന്നതിനു തുല്യമാണിതും.

ചെവി അടച്ചു മുഴക്കംപോലെ ശബ്ദം കേട്ടാൽ മരണത്തെക്കുറിച്ചു കേൾക്കാനിടവരും എന്നാണു വിശ്വാസം. പട്ടി കൂവുമ്പോൾ കാലൻ വരുന്നതു കണ്ടിട്ടാണെന്നും പറയപ്പെടുന്നു.

നാരകം നട്ടേടം, കൂവളം കെട്ടേടം, നാരി നടിച്ചേടം എന്നിവിടങ്ങളെല്ലാം ഐശ്വര്യമില്ലാത്ത സ്ഥലങ്ങളായിരിക്കും എന്ന് ഒരു ശ്ലോകമുണ്ട്.

ഒന്നു പിഴച്ചാൽ മൂന്നു പിഴയ്ക്കും എന്നൊരു ചൊല്ലുണ്ട്. കർമ്മോന്മുഖതയെ തളർത്താനല്ലാതെ ഇത്തരം അന്ധവി

---

മാകും. ക്രിസ്തുവിന്റെ സ്നേഹത്തിൽ വീണ്ടും യോജിക്കുവാനുള്ള സന്നദ്ധതാണ് ഇതു സാദ്ധ്യമാക്കിത്തീർക്കുന്നത്. ക്ഷമാപണം ചെയ്യുവാനും ക്ഷമിക്കുവാനുമുള്ള സന്നദ്ധത എല്ലാ അംഗങ്ങൾക്കുമുണ്ടാകണം. ഇവ രണ്ടും എളുപ്പമായ കാര്യങ്ങളല്ല. ചിലർ ക്ഷമാപണം ചെയ്‌വാൻ തയ്യാറായാലും മററു ചിലർ ആ ക്ഷമാപണത്തെ സ്വീകരിക്കുവാൻ തയ്യാറായില്ലെന്നു വരാം. നേരേമറിച്ചും ഉണ്ടാകാം. ചില വ്യക്തികൾക്കു സ്വാഭാവികമായിട്ടോ സ്വയപരിശീലനത്താലോ ക്ഷമ ചോദിക്കുവാനും ക്ഷമിക്കുവാനും താരതമ്യേന എളുപ്പമായിരിക്കാം. എന്നാൽ മററു ചിലർക്കു സ്വാഭാവികമായിട്ടുള്ള നിർബന്ധസ്വഭാവം രണ്ടിനും അവരെ അനുവദിച്ചെന്നു വരികയില്ല. ഇവിടെയാണ് ഒരു സമൂഹം എത്രമാത്രം ക്രിസ്തുവിൽ അധിഷ്ഠിതമായിരുന്നെന്നൊ അല്ലെങ്കിൽ ആകുവാൻ സാദ്ധ്യതയുണ്ടെന്നൊ തെളിയുന്നത്. അംഗങ്ങളുടെ സന്മനസ്സിന്റെ ആധിക്യമോ അഭാവമോ അനുസരിച്ചു വളരുകയും ക്ഷയിക്കുകയും ചെയ്യുന്ന ഒന്നല്ല ക്രിസ്തീയ സാമൂഹ്യബന്ധം. അതിന്റെ മെയിൻസ്പ്രിങ്ങ് ക്രിസ്തു ആയിരിക്കും. ക്രിസ്തുവിനെക്കൂടാതെയുള്ള സന്മനസ്സും ഔദാര്യവും ഒരു പരിധിക്കപ്പുറം വ്യാപരിക്കയില്ല. എത്ര വിഘടിച്ചു നിൽക്കുന്നവരെയും അനുരഞ്ജിപ്പിക്കുവാൻ ക്രിസ്തുവിന്റെ സ്നേഹത്തിനു കഴിയും. ക്രിസ്തുവിന്റെ കുരിശിന്റെ ആത്മാവിൽ പങ്കാളികളായി സ്വന്തം കുരിശെടുത്തുകൊണ്ട് അവനെ അനുഗമിക്കുവാൻ തയ്യാറാകുന്ന ഏതു സമൂഹത്തിലെയും അംഗങ്ങൾ അവരുടെ എത്ര കുഴഞ്ഞ സാമൂഹ്യപ്രശ്നങ്ങൾക്കും പരിഹാരം കണ്ടെത്താതിരിക്കയില്ല. ആ കുരിശെടുത്തുകൊ[illegible] എത്രദൂരം നടക്കുവാനും അവർ തയ്യാറാകണം. അക്ഷ[illegible] അന്യോന്യമുള്ള കുററാരോപണങ്ങളും ഒഴിവാക്കി ഓരോ[illegible]ളും ക്രിസ്തുവിന്റെ വിനയം ധരിക്കണം.

[illegible]തല്ലാം കേവലം ഒരു പ്രസംഗവിഷയമായിട്ടല്ലാതെ [illegible]ായോഗികനിർദ്ദേശമായി സാധാരണമനുഷ്യർ സ്വീകരിക്കയില്ലായിരിക്കാം. അങ്ങനെയെങ്കിൽ സാമൂഹ്യജീവിതത്തിനും അതിന്റെ സാക്ഷ്യത്തിനും കടപ്പെട്ടിരിക്കുന്ന ക്രിസ്ത്യാനികൾ പര്യാലോചിക്കേണ്ട ചില പ്രശ്നങ്ങൾ ഉണ്ട്. ഒരു സമൂഹമായി ക്രിസ്തുവിന്റെ ആത്മാവിനെയും പ്രമാണങ്ങളെയും അനുസരിച്ചു ജീവിക്കുവാൻ അവർ സന്നദ്ധരാണോ? അല്ലാത്ത പക്ഷം അവരെ നയിച്ചിരുന്നതും നയിക്കുന്നതും ക്രിസ്തു അല്ല, ഓരോരുത്തരുടെയും സ്വയം ആണെന്ന് അവർ സമ്മതിക്കുമോ? ക്രിസ്തീയ സാമൂഹ്യബന്ധങ്ങൾ ര കരുന്നെങ്കിൽ അതു ക്രിസ്തുവിന്റെ മാർഗ്ഗം അപ്രായോഗികമായതുകൊണ്ടല്ല, അതു പ്രയോഗിച്ചു നോക്കാത്തതുകൊണ്ടല്ലേ? കുരിശു വഹിക്കാൻ സന്നദ്ധരാകാതെ ക്രിസ്തുവിനെ അനുഗമിക്കാൻ ശ്രമിച്ചതിന്റെ പരിണതഫലമല്ലേ ഇത്? നല്ല ആശയങ്ങളും സഖിത്വമനോഭാവവും മാത്രം മുൻനിർത്തിയുള്ള സാമൂഹ്യബന്ധങ്ങളുടെ ശ്മശാനഭൂമിയാണ് സമുദായം. അവിടെ സംസ്ക്കരിക്കപ്പെടേണ്ടവയല്ല ക്രിസ്തീയ കൂട്ടായ്മകൾ.

ക്രിസ്തുവിന്റെ ശരീരത്തിൽ ക്രിസ്ത്യാനികൾക്കു തമ്മിൽ തമ്മിലുള്ള അംഗത്വത്തിൽ അന്തർഭവിച്ചിരിക്കുന്ന പ്രഥമവും അന്തിമവുമായ കർത്തവ്യം പ്രാർത്ഥനയാണ്. സമൂഹത്തിലെ ഓരോ അംഗവും മററെല്ലാവർക്കുംവേണ്ടി അനുദിനം മുടങ്ങാതെ പ്രാർത്ഥിക്കുന്നുണ്ടോ? എന്തിനുവേണ്ടിയാണ് പ്രാർത്ഥിക്കുന്നത്? ഉത്തരം ലഭിക്കുന്നതുവരെ പ്രാർത്ഥിക്കുമോ? പ്രാർത്ഥനയിൽ ദൈവം വെളിപ്പെടുത്തുന്നതു പ്രയോഗത്തിലാക്കുവാൻ തനിച്ചും ഒത്തൊരുമിച്ചും ശ്രമിക്കുമോ? ഈ ചോദ്യങ്ങൾക്കു ശരിയായ ഉത്തരം കണ്ടുപിടിച്ചു നടപ്പിൽ വരുത്തുന്നതിനെ ആശ്രയിച്ചിരിക്കും തകർന്ന സാമൂഹ്യബന്ധങ്ങളുടെ പുനർനിർമ്മാണം. നാം തമ്മിൽ അവയവങ്ങളാണെന്നുള്ള അടിസ്ഥാനതത്വം ഒരു ക്രിസ്ത്യാനിക്കും അവഗണിക്കാവുന്നതല്ല. സമൂഹബന്ധങ്ങളെ ഉപേക്ഷിച്ചു സ്വയമായി ജീവിക്കാമെന്ന് ആരും വ്യാമോഹിക്കേണ്ട.

ശ...ങ്ങൾ മററന്തിനെങ്കിലും ഉപകരിക്കുമോ? പെൺ ...ല്ലു കോംകുന്നവൻ പെരുവഴി എന്നും കേംക്കാറുണ്ട്. വലതുകാൽ കുത്തിക്കേറുന്നതു ശുഭമാണെന്നു കരുതുന്നു.

ചൊവ്വാഴ്ചയും വെള്ളിയാഴ്ചയും യാത്ര പുറപ്പെടരുത് എന്നു ഹിന്ദുക്കൾ കരുതുന്നു. യാത്രയ്ക്കു കൊള്ളുകില്ലാത്ത ദിവസങ്ങളാണല്ലോ ചൊവ്വയും വെള്ളിയും. ഇടിവെട്ടിൽനിന്ന് അപായം ഉണ്ടാകാതിരിക്കാൻ അർജ്ജുനന്റെ പേരുകൾ പത്തും ഉരുവിട്ടാൽ മതിപോലും.

ഉള്ളം കാൽ ചൊറിഞ്ഞാൽ ദൂരയാത്രയ്ക്കാണെന്നു കരുതപ്പെടുന്നു. കൈനഖം പൂത്താൽ ധനലാഭം ഉണ്ടാകുമെന്നും, കോടിവസ്ത്രം സമ്പാദിക്കുമെന്നും മരണം അറിയാൻ ഇടവരുമെന്നുമാണു വിശ്വാസം. തവള കരയുന്നതു മഴ പെയ്യാൻ വേണ്ടിയാണെന്നു പറയപ്പെടുന്നുണ്ട്. തവളയ്ക്കും മഴയ്ക്കും തമ്മിൽ എന്തു ബന്ധമാണാവോ ഉള്ളത്! ഇടിവെട്ടുന്നതു കേട്ടു കൂണു മുളയ്ക്കും എന്നു പറയപ്പെടുന്നു. ശാസ്ത്രവിദ്യാർത്ഥികൾക്ക് ഇതു കേട്ടാൽ ചിരിവരും അല്ലേ?

കൊച്ചുകുഞ്ഞുങ്ങൾ ഉറക്കത്തിൽ കിടന്നു ചിരിക്കുമ്പോൾ... അപ്പോൾ ഇല്ലാമുത്തി കുഞ്ഞുങ്ങൾക്കു മുല കൊടുക്കുന്നു എന്നാണ് അമ്മമാർ പറയാറ്.

ഉറുമ്പിനു ഓണം കൊടുക്കുന്ന സമ്പ്രദായം ഹിന്ദുക്കളുടെ ഇടയിൽ നടപ്പുണ്ട്. ഇല്ലെങ്കിൽ ഉറുമ്പു കടിക്കും എന്നാണു ധാരണ. വീടിന്റെ നാലുമൂലയ്ക്കും വഴിയിലും ആഹാരം കൊണ്ടു വച്ചിട്ട് വീട്ടിലെ അമ്മ പറയും ,,ഞാനും മക്കളും അകത്ത് ഉറുമ്പും മക്കളും പുറത്ത്,, എന്ന്. പിന്നെ ഉറുമ്പു വീട്ടിലുള്ളവരെ കടിക്കുകയില്ലത്രേ!

അറവാതിൽക്കൽ കൊളുത്തിവയ്ക്കുന്ന നിലവിളക്കു താനേ കെടുന്നത് ഐശ്വര്യക്കേടാണെന്നാണു വിചാരം. ശനിയാഴ്ച ആരും അറ തുറക്കുകയില്ല. തുറക്കുന്നതു സമ്പത്തിനു കേടാണുപോലും.

## നക്ഷത്രങ്ങൾ

ആരോടെങ്കിലും ദ്രോഹം ചെയ്തിട്ടുണ്ടെങ്കിൽ അയാളുടെ പാദം തൊട്ടു നമസ്കരിക്കുകയോ കാൽ കഴുകുകയോ ചെയ്താൽ ആ പാപം തീരും എന്നു ചിലർ കരുതിവരുന്നു.

നക്ഷത്രങ്ങളെക്കുറിച്ചുമുണ്ടു പ്രബലമായ അന്ധവിശ്വാസങ്ങൾ. മൂലം നക്ഷത്രത്തിൽ ജനിച്ച ആൺകുട്ടികൾ ധനം സമ്പാദിക്കും. ,,ആൺമൂലം അറവയ്ക്കും,, എന്നൊരു ചൊല്ലുതന്നെ ഉണ്ടതിന്. മൂലനക്ഷത്രത്തിൽ പെൺകുട്ടി ജനിക്കുന്നതു നല്ലതല്ല. അത്തം, പൂയം, പൂരാടം എന്നീ നക്ഷത്രങ്ങളിൽ ജനിക്കുന്ന കുട്ടിയുടെ അച്ഛനോ അമ്മയോ അമ്മാവനോ മരിക്കും എന്നാണു പഴയ വിശ്വാസം. ആ മൂന്നു നാളുകൾക്കു ,,കാൽ,, ഉണ്ട് എന്നു ജോൽസ്യൻമാർ പറയുന്നു. മൂന്നാം നാൾക്കാർ തമ്മിൽ പൊരുത്തം ഉണ്ടാവുകയില്ല. ഒരേ നക്ഷത്രത്തിൽ ജനിച്ച മൂന്നുപേർ ഒരു വീട്ടിൽ ഒന്നിച്ചു വാഴുകയില്ല എന്നും പറഞ്ഞുവരുന്നു.

വിരലുകൾ നിവർത്തിപ്പിടിക്കുമ്പോൾ വിരലുകൾക്കിടയിൽ കാണത്തക്ക ദ്വാരങ്ങളുണ്ടാവുന്നു എങ്കിൽ അത്തരക്കാരുടെ കൈയിൽ ധനം തങ്ങുകയില്ല എന്നു വിശ്വസിക്കുന്നു. വഴിയിൽക്കിടന്ന് ഇരുമ്പു കിട്ടുന്നതു നല്ലതാണെന്നും, സ്വർണ്ണവും വെള്ളിയും കിട്ടുന്നതു ദോഷമാണെന്നും കരുതപ്പെടുന്നു.

ഊണു കഴിച്ചുകൊണ്ടിരിക്കുമ്പോൾ പാത്രം ഇളകിയാൽ നാളെ ഊണ് വേറെ സ്ഥലത്തായിരിക്കും എന്ന് ആളുകൾ പറയും. അതുപോലെ, നാക്കു കടിച്ചാൽ മററാരെങ്കിലും ദൂഷ്യം പറഞ്ഞിട്ടാണെന്നും വിശ്വസിക്കുന്നുണ്ട്. ഉള്ളം കൈ ചൊറിയുന്നതു കൈയിൽ പണം വരാനാണെന്നു പറയുന്നു.

വിവാഹം കഴിഞ്ഞ ഉടനെ ആ വീട്ടിൽ അനിഷ്ടസംഭവങ്ങൾ ഉണ്ടാവുകയോ ആരെങ്കിലും മരിക്കുകയോ ചെയ്താൽ വധുവിന്റെ ദോഷംകൊണ്ടാണ് അതെന്ന് ആളുകൾ പറയും. ,,അവൾ വലത്തുകാൽ വച്ചു കേറിയതിന്റെ ഗുണവതിയാരം,, എന്നു ചില അമ്മായിയമ്മമാർ പറഞ്ഞു കേട്ടിട്ടുണ്ട്. പാവം, പെൺകുട്ടി. അവൾ എന്തു പിഴച്ചു!

കൈപ്പുണ്യമുള്ളവർ അരിയിട്ടാൽ കൂടുതൽ ചോറുണ്ടാകും എന്നൊരു വിശ്വാസമുണ്ട്. ഭക്ഷ്യക്ഷാമം കൊടുമ്പിരികൊണ്ടിരിക്കുന്ന ഇക്കാലത്ത് അങ്ങനെ കൈപ്പുണ്യമുള്ളതു വാസ്തവമായിരുന്നുവെങ്കിൽ എത്ര നന്നായിരുന്നു! പെൺകുട്ടികൾ മുറത്തിൽ കയറിയിരുന്നാൽ മുറം നിറയെ പെററുകൂട്ടും എന്നാണ് അമ്മമാർ പറയാറ്. ഗർഭിണികൾ പുളി തിന്നുമ്പോഴും അമ്മമാർ ശകാരിക്കും. പുളി തിന്നാൽ കുട്ടി പെണ്ണായിപ്പോകുമത്രെ.

തേങ്ങ ഉടയ്ക്കുമ്പോൾ കൺമുറി നന്നായാൽ കറി നന്നാകുമെന്നു പറയാറുണ്ട്. കണ്ണുകൾക്കു നടുവേയാണു തേങ്ങ പൊട്ടുന്നതെങ്കിൽ പൊട്ടിച്ച ആളിനു കഷ്ടകാലം വരും എന്നും കരുതപ്പെടുന്നു.

ഇത്തരത്തിൽ നൂറുനൂറ് അന്ധവിശ്വാസങ്ങൾ നമ്മുടെ മനസ്ഥൈര്യത്തിനും കർമ്മോന്മുഖതയ്ക്കും കടകവിരുദ്ധമായി നിലനിൽക്കുന്നു. നിസ്സാരങ്ങളെന്നും നിരുപദ്രവങ്ങളെന്നും തോന്നിയേക്കാവുന്ന ഇത്തരം അന്ധവിശ്വാസങ്ങൾ നമ്മുടെ പുരോഗതിയെ ഗണ്യമായ തോതിൽ തടയുന്നുണ്ട്. ഈ അന്ധവിശ്വാസങ്ങളെ അവഗണിക്കുവാനും ബോധമണ്ഡലത്തിൽനിന്ന് അവയെ എന്നെന്നേയ്ക്കുമായി നീക്കം ചെയ്യുവാനും ശ്രമിക്കേണ്ടതു വളരെ അത്യാവശ്യമാണ്. അന്ധവിശ്വാസങ്ങളും തെററായ ധാരണകളും നമ്മെ ഒരിക്കലും നേർവഴിക്കു നയിക്കുകയില്ല.

—കേരള സന്ദേശം—

# ജറുസലേം എക്യുമെനിക്കൽ ഇൻസ്ററിട്യൂട്ട്

ജറുസലേമിൽ (ജോർഡൻ) സ്ഥാപിക്കാനുദ്ദേശിക്കുന്ന, ഉപരിവേദശാസ്ത്രപഠനത്തിന് വേണ്ടിയുള്ള ഒരു എക്യുമെനിക്കൽ ഇൻസ്ററിട്യൂട്ടിന്റെ അക്കാദമിക്ക് കൗൺസിൽ ബലാജിയൊ (ലേക് കോമോ, ഇററലി)യിൽ ചേർന്ന വിവിധ സഭാംഗങ്ങളടങ്ങിയ വേദശാസ്ത്രജ്ഞന്മാരുടെ ഒരു സംഘം രൂപവൽക്കരിച്ചിരിക്കുന്നു.

റോമൻ കത്തോലിക്ക, ഓർത്തഡോക്സ്, (കാൽസിഡോണിയനും നോൺ കാൽസിഡോണിയനും) പ്രോട്ടസ്റ്റൻറ്, ആംഗ്ലിക്കൻ സഭാംഗങ്ങളായ വേദശാസ്ത്രജ്ഞന്മാരാണ് ബലാജിയോയിലെ സെർബലോണിവില്ല (റോക്ക്ഫെല്ലർ ഫൗണ്ടേഷൻവക ഒരു കോൺഫറൻസ് സെൻറർ)യിൽ സമ്മേളിച്ചത്. സമ്മേളനാംഗങ്ങൾ തന്നെ സ്വയം അക്കാദമിക്ക് കൗൺസിലായി പ്രഖ്യാപിക്കുകയായിരുന്നു.

ഇന്ത്യയിൽനിന്ന് റവ. ജെ. ആർ. ചന്ദ്രൻ (ബാംഗ്ളൂരിലെ യു. ടി. കോളജ് പ്രിൻസിപ്പൽ), റവ. ആർ. പണിക്കർ (വാരാണസി) എന്നിവർ കൗൺസിലംഗങ്ങളാണ്.

കാതലിക് യൂണിവേഴ്സിററികളുടെ ഇൻറർനാഷണൽ ഫെഡറേഷന്റെ ക്ഷണമനുസരിച്ചാണ് ഇങ്ങനെയൊരു അക്കാദമിക്ക് കൗൺസിൽ രൂപവൽക്കരിച്ചത്. എക്യുമെനിക്കൽ ഇൻസ്ററിട്യൂട്ട് ആരംഭിക്കുന്നതിന്റെ ഉത്തരവാദിത്തം പോൾ ആറാമൻ മാർപ്പാപ്പ ഈ ഫെഡറേഷനെയാണ് ഭരമേല്പിച്ചിട്ടുള്ളത്. ചരിത്രത്തിൽ ദൈവത്തിന്റെ രക്ഷണ്യപ്രവർത്തനങ്ങളും ഇന്നത്തെ മനുഷ്യരെ സംബന്ധിച്ചിടത്തോളം അവയ്ക്കുള്ള അർത്ഥവും എന്ന വിഷയത്തെ ഉപജീവിച്ച്, പൊതുവായ വേദശാസ്ത്രഗവേഷണം നടത്തുന്നതിനുള്ള ഒരു പരിപാടി വേണമെന്ന ആഗ്രഹം അടുത്ത കാലത്തായി എക്യുമെനിക്കൽ സംഭാഷണങ്ങളിൽ പ്രകടിപ്പിക്കപ്പെടുകയുണ്ടായിട്ടുണ്ട്. ഈ ഉദ്ദേശ്യസാദ്ധ്യതയ്ക്കുവേണ്ടിയാണ് ഇൻസ്ററിട്യൂട്ട് ആരംഭിക്കുന്നത്.

അദ്ധ്യയനപരവും ഭരണപരവും ധനകാര്യപരവുമായ ...പ്രശ്നങ്ങൾ അക്കാദമിക്ക് കൗൺസിൽ പരിഗണിക്കുകയു... ണ്ടായി. പരിപാടികളും ഇൻസ്ററിട്യൂട്ടിൽ സേവനമനു...ഷ്ഠിക്കുന്നതിനു നിയോഗിക്കപ്പെടേണ്ടവരുടെ പട്ടിക... ചർച്ചചെയ്യപ്പെട്ടു.

ഉയർന്ന നിലവാരം പുലർത്തുന്ന ഒന്നായിരിക്കണം ...സ്ററിട്യൂട്ടിലെ പരിപാടികളെന്ന കാര്യത്തിൽ യോ... ണ്ടായി. പൊതുഗവേഷണത്തിനുള്ള സൗകര്യങ്ങൾ സ...

...ചർച്ചവക...

# ഭക്ഷ്യസാധനങ്ങൾ കേടുകൂടാതെ സൂക്ഷിക്കുക പരമപ്രധാനം

നെപ്പോളിയന്റെ ഭടന്മാർക്കുവേണ്ടി കണ്ടുപിടിക്കപ്പെട്ട ഒരു സമ്പ്രദായമാണു ഭക്ഷ്യസാധനങ്ങളും മററും തകരത്തിലാക്കി സൂക്ഷിക്കുക. ഇതൊഴിച്ചാൽ, നമ്മുടെ ആദ്യകാല പൂർവ്വികർക്കു് അറിയപ്പെട്ടിരുന്ന ഉണക്കൽ, ഉപ്പുചേക്കൽ, പുകയ്ക്കൽ, പുളിപ്പിക്കൽ, അച്ചാറാക്കൽ, തണുപ്പിക്കൽ തുടങ്ങി ഭക്ഷ്യസാധനങ്ങൾ കേടുവരാതെ സൂക്ഷിക്കുന്നതിനുള്ള പുരാതന സമ്പ്രദായങ്ങൾക്കു പുറമേയുള്ള ആദ്യത്തെ പുതിയ മാർഗ്ഗമാണു് അണുശക്തി ഉപയോഗിച്ചുള്ള റേഡിയേഷനു് വിധേയമാക്കുന്ന രീതി.

പാകപ്പെടുത്തി തകരത്തിലാക്കിയ ഭക്ഷ്യസാധനങ്ങളിൽ നിന്നു വ്യത്യസ്തമായി, റേഡിയേഷനു (റേഡിയോ വികിരണത്തിനു്) വിധേയമാക്കപ്പെട്ട പുതുഭക്ഷ്യസാധനങ്ങൾ രുചിയിലും കാഴ്ചയിലും മിക്കവാറും അവയുടെ ആദ്യരൂപങ്ങളിൽ തന്നെയിരിക്കുന്നതാണു്.

,,പൊതുക്ഷേമം വളർത്താനും ജീവിതനിലവാരം അഭിവൃദ്ധിപ്പെടുത്താനും,, അണുശക്തിയുടെ പ്രയോജനകരമായ ഉപയോഗങ്ങൾ കണ്ടുപിടിക്കുന്നതിനു്, അമേരിക്കൻ കോൺഗ്രസ് അധികാരപ്പെടുത്തിയതനുസരിച്ചു്, അമേരിക്കൻ പ്രതിരോധവകുപ്പും അമേരിക്കൻ അണുശക്തിക്കമ്മീഷനും ഭക്ഷ്യസാധനങ്ങൾ റേഡിയേഷനു് വിധേയമാക്കുന്നതു സംബന്ധിച്ച ഗവേഷണങ്ങൾ 1950 മുതൽ നടത്തിവരികയാണു്.

അമേരിക്കൻ വാണിജ്യവകുപ്പിലെ ഉദ്യോഗസ്ഥന്മാർ ഈയിടെ പഠനം നടത്തി തയ്യാറാക്കിയ ഒരു റിപ്പോർട്ടിൽ ,,റേഡിയേഷൻ സമ്പ്രദായം ഭക്ഷ്യസാധനങ്ങൾ കേടുവരാതെ സൂക്ഷിക്കുന്നതിനുള്ള ഒരു മുഖ്യഉപായമായി ഒരു ദശകത്തിനുള്ളിൽ അംഗീകരിക്കപ്പെടും,, എന്നു പ്രവചിച്ചിട്ടുണ്ടു്.

## അപകടരഹിതം

,,ഭക്ഷ്യസാധനങ്ങൾ റേഡിയേഷനു വിധേയമാക്കുക,, എന്നു പറയുമ്പോൾ, നാലുപാടും മാരകരശ്മികൾ വിതറുന്ന അണുകിരണങ്ങളുടെ ഒരു ചിത്രമാണു സാധാരണക്കാരുടെ മനസ്സിൽ ഉദിക്കുക. എന്നാൽ, സാധാരണ പാകപ്പെടുത്തിയ ഭക്ഷ്യസാധനങ്ങളെക്കാൾ ഒട്ടും കൂടുതൽ അപകടം യഥാർത്ഥത്തിൽ ഇതിനുമില്ല. സാങ്കേതികമായി പറഞ്ഞാൽ, നിയന്ത്രിത അളവിലുള്ള റേഡിയേഷനു ഭക്ഷ്യസാധനങ്ങൾ വിധേയമാക്കുന്ന ഒരു പ്രക്രിയയാണിതു്. പക്ഷേ, തന്മൂലം ഈ ഭക്ഷ്യസാധനങ്ങൾ റേഡിയോപ്രസരമുള്ളതായിത്തീരുന്നില്ല. സാധാരണ ഗൃഹനായികമാർ ചെയ്യുന്നതുപോലെ, തീയിൽ വച്ചു് അപ്പം ചുടുമ്പോൾ, തീയിൽ നിന്നു പുറപ്പെടുന്ന ഇൻഫ്റാറെഡ് രശ്മികൾ ആ ഭക്ഷ്യവസ്തു റേഡിയോ വികിരണ വിധേയമാക്കുകയാണു ചെയ്യുന്നതു്.

റേഡിയേഷൻ ഏതെങ്കിലും ഭക്ഷ്യസാധനങ്ങളുടെ മേന്മ വർദ്ധിപ്പിക്കുകയില്ല. എന്നാൽ, ഏററവും മെച്ചമായ അവസ്ഥയിൽ സാമാന്യം ദീർഘമായ ഒരു കാലയളവുവരെ അവ കേടുവരാതെ സൂക്ഷിക്കും. റേഡിയേഷൻ ഭക്ഷ്യസാധനങ്ങളുടെ മേന്മ വർദ്ധിപ്പിക്കുകയില്ലെന്നുള്ളതിനാൽ, അവ—പ്രത്യേകിച്ചും പഴങ്ങളും മൽസ്യവും—ഏററവും പുതുമയുള്ള അവസ്ഥയിൽത്തന്നെ റേഡിയേഷനു വിധേയമാക്കണം. അതുകൊണ്ടു റേഡിയേഷൻ സജ്ജീകരണങ്ങൾ വാഹനങ്ങളിൽ ഇണക്കി വിളവെടുപ്പു കാലങ്ങളിൽ പഴത്തോട്ടങ്ങളിലേയ്ക്കു കൊണ്ടുപോകുകയാണു ചെയ്യുന്നതു്. അതുപോലെതന്നെ, മൽസ്യം പിടിക്കുന്ന കപ്പലുകളിലും ഈ സൗകര്യങ്ങൾ ചെയ്യുന്നു. റേഡിയേഷൻമൂലം ഭക്ഷ്യസാധനങ്ങൾ രണ്ടാഴ്ചക്കാലം മുതൽ ഒരു വർഷംവരെ കേടുകൂടാതെയിരിക്കുമെന്നു കാണാൻ കഴിഞ്ഞിട്ടുണ്ടു്.

## വ്യാപാരവികസനം

മാംസം, മൽസ്യം, ജലാംശം നീക്കിയ സസ്യങ്ങൾ, പലതരം പഴങ്ങൾ എന്നിവയുടെ വ്യാപാരം അഭിവൃദ്ധിപ്പെടുത്താൻ റേഡിയേഷൻ സഹായിക്കുമെന്നു് അമേരിക്കൻ വാണിജ്യവകുപ്പു് ഉദ്യോഗസ്ഥന്മാർ പറയുന്നു. റേഡിയേഷൻകൊണ്ടു രുചിഭേദം വരാത്തവയാണു് ഈ സാധനങ്ങളെല്ലാം. വ്യത്യസ്തങ്ങളായ 28 തരം ഭക്ഷ്യസാധനങ്ങളെപ്പററി പഠനം നടത്തിയതിൽ, 17 എണ്ണം നല്ല സാദ്ധ്യതകളുള്ളവയായി കാണപ്പെട്ടു.

ഒരു ഉല്പന്നം നിയമാനുസരണം വില്പനയാരംഭിക്കും മുമ്പു് അതു സുരക്ഷിതമാണെന്നു തെളിയിക്കണമെന്നു് അമേരിക്കൻ ഭക്ഷ്യ—ഔഷധഭരണസ്ഥാപനം വ്യവസ്ഥ ചെയ്യുന്നുണ്ടു്. ഈ സ്ഥാപനം, റേഡിയേഷനു വിധേയമാക്കപ്പെട്ട ഉപ്പിട്ടുണക്കിയ പന്നിമാംസം, ഉരുളക്കിഴങ്ങു്, ഗോതമ്പു്, ഗോതമ്പുല്പന്നങ്ങൾ എന്നിവ മനുഷ്യനു സുരക്ഷിതമായി ഭക്ഷിക്കാവുന്നതാണെന്നു പ്രഖ്യാപിച്ചു കഴിഞ്ഞിരിക്കുകയാണു്. റേഡിയേഷനു വിധേയമാക്കപ്പെട്ട കോഴിമാംസം, ഉപ്പിട്ടുണക്കിയ പന്നിത്തുട, പന്നിമാംസം, പലതരം സമുദ്രോല്പന്നങ്ങൾ എന്നിവയും അംഗീകരിക്കുന്നതിനുള്ള അപേക്ഷകൾ 1966—ൽ സമർപ്പിക്കപ്പെട്ടു.

1967—ലേയ്ക്കും 1968—ലേയ്ക്കുമുള്ള അപേക്ഷകളിൽ ഞണ്ടു്, കൊഞ്ചു്, പരവമൽസ്യം, മാട്ടിറച്ചി, മുന്തിരിപ്പഴം, ആപ്രിക്കോട്ടു്, പീച്ചിപ്പഴം തുടങ്ങിയവ റേഡിയേഷനു വിധേയമാക്കുന്നതിനുള്ളവയും ഉൾപ്പെടുന്നു.

ലോകത്തിലെ വിശക്കുന്ന ജനങ്ങൾക്കു ഭക്ഷണം നൽകുന്നതിലും പെരുകിക്കൊണ്ടിരിക്കുന്ന ജനതയുടെ ഭാവിആവശ്യങ്ങൾ നിറവേററുന്നതിലും, റേഡിയേഷൻ വഴി ഭക്ഷ്യസാധനങ്ങൾ കേടുവരാതെ സൂക്ഷിക്കുന്ന സമ്പ്രദായം വമ്പിച്ച സാദ്ധ്യതകളുള്ളതാണു്. ഭക്ഷ്യക്ഷാമമുള്ള രാജ്യങ്ങളിലും ഗതാഗത—വിതരണ സൗകര്യങ്ങൾ കുറവുള്ള രാജ്യങ്ങളിലും ഈ സമ്പ്രദായം അത്യധികം പ്രയോജനപ്രദമായിരിക്കും.

അണുശക്തിയുടെ സമാധാനപരമായ ഉപയോഗങ്ങൾ സംബന്ധിച്ചു് 1955—ൽ നടന്ന ഒന്നാം സാർവ്വദേശീയ സമ്മേളനത്തിൽ ഭക്ഷ്യസാധനങ്ങൾ അണുറേഡിയേഷനു വിധേയമാക്കുന്നതിനെപ്പററിയുള്ള ശാസ്ത്രീയ പ്രബന്ധങ്ങൾ അമേരിക്ക അവതരിപ്പിക്കുകയുണ്ടായി. അന്നു മുതൽ, ഇക്കാര്യത്തിൽ താല്പര്യമുള്ള സ്ഥാപനങ്ങൾക്കും വ്യക്തികൾക്കും തൽസംബന്ധമായ പുതിയ സാങ്കേതിക വിവരങ്ങൾ അമേരിക്ക നൽകിക്കൊണ്ടിരിക്കുന്നു.

---

തരായ പണ്ഡിതന്മാർക്കും വേദശാസ്ത്രബിരുദാനന്തര വിദ്യാർത്ഥികൾക്കും നൽകുകയായിരിക്കണം ഇൻസ്ററിട്യൂട്ടിന്റെ മുഖ്യലക്ഷ്യം. വ്യക്തിപരമായ പഠനം, സെമിനാറുകൾ, സമ്മേളനങ്ങൾ എന്നിവയിലൂടെ വൈദികരിലും അത്മേനികളിലും എക്യുമെനിക്കൽ വീക്ഷണം വളർത്തുന്ന ഒരു കേന്ദ്രമായും ഇൻസ്ററിട്യൂട്ടു് ഉപകരിക്കണമെന്ന ആഗ്രഹം പ്രകടിപ്പിക്കപ്പെട്ടിട്ടുണ്ടു്. പഠനപരിപാടി പ്രാർത്ഥനയുടെയും ആരാധനയുടെയും അന്തരീക്ഷത്തിൽ നടത്തപ്പെടണമെന്നതാണു് അക്കാദമിക് കൗൺസിലിന്റെ ഉദ്ദേശ്യം.

ചൈതന്യത്തിലും ഘടനയിലും ഇൻസ്ററിട്യൂട്ടു് പൂർണ്ണമായും എക്യുമെനിക്കൽ സ്വഭാവത്തോടുകൂടിയതായിരിക്കും.

## സഭകളുടെ ലോക കൗൺസിൽ

# കേന്ദ്രക്കമ്മിററിക്കൊരു രണ്ടാം ഉപാദ്ധ്യക്ഷൻ: നിയമന പശ്ചാത്തലം

എം. കെ.

സഭകളുടെ അഖിലലോകകൗൺസിലിൻെറ കേന്ദ്രക്കമ്മിററിയുടെ രണ്ടാമത്തെ ഉപാദ്ധ്യക്ഷനായി ഒരാളെ നിയമിക്കുന്നതിന് കേന്ദ്രക്കമ്മിററി രണ്ടാഴ്ച മുമ്പ് തീരുമാനിച്ചതു് ഒരു പ്രത്യേക സാഹചര്യമാവിർഭവിച്ചതിനാലാണ്.

യുണൈററഡ് സ്റ്റേററ്സിലെ പ്രസ്ബിററീറിയൻ സഭാനേതാവായ ഡോ. യൂജീൻ കാഴ്സൺ ബ്ളേക്കിനെ കൗൺസിലിൻെറ ജനറൽ സെക്രട്ടറിയായി കേന്ദ്രസമിതി രഹസ്യസമ്മേളനത്തിൽ ബഹുഭൂരിപക്ഷത്തോടെ തെരഞ്ഞെടുത്തുകഴിഞ്ഞപ്പോഠം, അമേരിക്കയിലെലൂതറൻസഭയുടെ അദ്ധ്യക്ഷനായ ഡോ.ഫ്റാങ്ക്ളിൻ ക്ലാർക്ക്ഫ്റൈ കേന്ദ്രക്കമ്മിററി ചെയർമാൻ സ്ഥാനത്തുനിന്നുതന്നെ വിട്ടുതൽ ചെയ്യണമെന്നു് അഭ്യർത്ഥിച്ചു. ഒരു ലോകസംഘടനയായ കൗൺസിലിൻെറ തലപ്പന്തിയിലുള്ള രണ്ടു പ്രമുഖഉദ്യോഗങ്ങരംഒരേരാജ്യക്കാരായ രണ്ടുവ്യക്തികരംകൈയടക്കിവയ്ക്കുകയെന്ന ,,അനാശാസ്യവും അസാധാരണവുമായ സ്ഥിതി,, ഒഴിവാക്കേണ്ടതാണെന്നുള്ള ബോദ്ധ്യം മുൻനിറുത്തിയാണ് ഡോ. ഫ്റൈ ഇപ്രകാരം നിർദ്ദേശിച്ചതു്.

,,ഇപ്രകാരം ഒരു പ്രസ്താവന ചെയ്യുന്നതിൽ ഡോ. ഫ്റൈ പ്രദർശിപ്പിച്ച ആർജ്ജവ ബോധത്തെയും ഹൃദയപരമാർത്ഥതയെയും അഭിനന്ദിക്കുന്നതോടൊപ്പം, അദ്ദേഹത്തിൽ പരിപൂർണ്ണവിശ്വാസം രേഖപ്പെടുത്തുകയും ചെയർമാൻസ്ഥാനത്തു തുടരാൻ അദ്ദേഹത്തോടു് അഭ്യർത്ഥിക്കുകയും ചെയ്യുന്ന ഒരു പ്രമേയം അംഗീകരിക്കുകയാണ് കേന്ദ്രക്കമ്മിററി ഈ ഘട്ടത്തിൽ ചെയ്തതു്.

ഇപ്പോഠം സംജാതമായിരിക്കുന്ന പുതിയ പരിതസ്ഥിതിയിൽ, നാലാമത്തു് അസ്സംബ്ളി ചേരുന്നതുവരെ രണ്ടാം ഉപാദ്ധ്യക്ഷനായി സേവനമനുഷ്ഠിക്കുന്നതിലേക്ക് വടക്കേ അമേരിക്കക്കാരനല്ലാത്ത ഒരാളുടെ പേരു് നിർദ്ദേശിക്കണമെന്നു് കേന്ദ്രക്കമ്മിററിയുടെ രഹസ്യയോഗം ഒരു മെമ്പറുടെ എതിർപ്പോടെ, നോമിനേഷൻസ് കമ്മിററിയോടു് ആവശ്യപ്പെട്ടു. കൗൺസിലിൻെറ ഭരണഘടനയിൽ വ്യവസ്ഥ ചെയ്തിട്ടുള്ള വകുപ്പുകളനുസരിച്ചുതന്നെയാണിതു്. ,,കേന്ദ്രക്കമ്മിററിയുടെ ചെയർമാൻ സ്ഥാനത്തേക്കും ഉപാദ്ധ്യക്ഷൻെറയൊ ഉപാദ്ധ്യക്ഷന്മാരുടെയൊ സ്ഥാനത്തേക്കും കേന്ദ്രക്കമ്മിററി നിയോഗിക്കുന്ന നോമിനേഷൻസ് കമ്മിററി നാമനിർദ്ദേശം സമർപ്പിക്കും,,മെന്നാണ് പ്രസക്തവകുപ്പിൽ പറയുന്നതു്.

കേന്ദ്രക്കമ്മിററി മേല്പറഞ്ഞ തീരുമാനം ചെയ്തതിനെത്തുടർന്നു് ബാംഗ്ളൂർ യുണൈററഡ് തിയോളജിക്കൽ കോളജ് പ്രിൻസിപ്പലായ റവ. ടി. റസ്സൽ ചന്ദ്രൻ (48) രണ്ടാമത്തെ ഉപാദ്ധ്യക്ഷനായി തെരഞ്ഞെടുക്കപ്പെട്ടു.

കേന്ദ്രക്കമ്മിററിയുടെ ഒന്നാമത്തെ ഉപാദ്ധ്യക്ഷൻ ഡോ. ഏണസ്ററു് എ. പെയിൻ (ലണ്ടൻ) ആണ്. ഗ്രേററ്ബ്രിട്ടനിലെയും അയർലണ്ടിലെയും ബാപ്ററിസ്ററു് യൂണിയൻെറ ജനറൽ സെക്രട്ടറിയാണദ്ദേഹം.

സഭകളുടെ അഖിലലോകകൗൺസിലിൻെറ കേന്ദ്രസമിതി താഴെ പറയുന്നവരെക്കൂടെ സ്ററാഫംഗങ്ങളായി നിയമിച്ചിരിക്കുന്നു.

### റവ. ഫിലിപ്പ് പോട്ടർ

വെസ്ററിൻഡീസുകാരനായ റവ. ഫിലിപ്പ് പോട്ടർ (44) വേൾഡ് മിഷൻ–ഇവാൻജലിസം വിഭാഗത്തിൻെറ ഡയറക്ടറായിരിക്കും. അദ്ദേഹം 1967 ജനുവരി 1–ാം തിയതി ചാർജെടുക്കുന്നതാണ്.

1960 മുതൽ റവ, പോട്ടർ മെത്തഡിസ്ററു് മിഷനറി സൊസൈററി (ലണ്ടൻ) യുടെ ഫീൽഡ് സെക്രട്ടറിയാണ്. പശ്ചിമാഫ്റിക്ക, വെസ്ററിൻഡീസ് എന്നീ പ്രദേശങ്ങളുടെ പ്രത്യേക ചുമതല അദ്ദേഹത്തിനായിരുന്നു. മദ്രാസ് ബിഷപ്പുസ്ഥാനം സ്വീകരിക്കുന്നതിനായി ഡയറക്ടർസ്ഥാനം രാജിവച്ച ലസ്ളിന്യൂബിഗിൻ ബിഷപ്പിനു പകരമാണ് റവ. പോട്ടർ നിയമിതനായിരിക്കുന്നതു്. ഇടക്കാലത്തു് ആ സ്ഥാനം വഹിച്ചുപോരുന്നതു് യുണൈററഡ് ചർച്ച് ഓഫ് ക്രൈസ്ററു് (ന്യൂയോർക്കു്) സഭാംഗമായ റവ. റോബിൻസ് സ്ട്രോങ്ങ് ആണ്. ഒരു വിഭാഗത്തിൻെറ ഡയറക്ടർ എന്ന നിലയിൽ റവ. പോട്ടർ അസ്സോഷ്യേററു ജനറൽ സെക്രട്ടറികൂടെയായിരിക്കും.

### വൈററലി ബൊറോവോയ്

സഭകളുടെ അഖിലലോകകൗൺസിലിൻെറ ആസ്ഥാനത്തു് (ജനീവ) റഷ്യൻഓർത്തഡോക്സ്സഭയുടെ പ്രതിനിധിയായിരിക്കുന്ന ആർച്ച്പ്രീസ്ററു് വൈററലി ബൊറോവോയ് (50) ഫെയ്ത്ത്ആൻഡ് ഓർഡർ സംബന്ധിച്ച സെക്രട്ടേറിയററിൻെറ അസ്സോഷ്യേററു ഡയറക്ടറായി നിയമിക്കപ്പെട്ടിരിക്കുന്നു. ഈ സ്ഥാനം പുതുതായി സൃഷ്ടിച്ചതാണ്. കൗൺസിൽസ്ററാഫിലെ ആദ്യത്തെ റഷ്യൻഓർത്തഡോക്സ്സഭാംഗം ബൊറോവോയ് ആണ്. ഏതാനും മാസത്തിനകം അദ്ദേഹം ചാർജെടുക്കുന്നതാണ്.

### ഡോ. വിഷർ

സ്വിസ്സ്റിഫോംഡ് സഭയിലെ ഒരു വൈദികനായ ഡോ. ലൂക്കസ് വിഷറെ ഫെയ്ത്ത്ആൻഡ് ഓർഡർ സംബന്ധിച്ച സെക്രട്ടേറിയററിൻെറ ഡയറക്ടറായി നിയമിക്കുന്നതിനു് കമ്മിററി ഇതേ സമയം അനുമതി നൽകിട്ടുണ്ടു്. ഇപ്പോഠം ഡയറക്ടറായിരിക്കുന്ന റവ. പാട്രിക്ക് റോഡ്ഗിൻ (സ്ക്കാട്ലൻഡിലെ എപ്പിസ്ക്കോപ്പൽ സഭാംഗം) എഡിൻബറോയിലെ സെൻറു് മേരീസ് കത്തീഡ്റലിൻെറ വൈസ് പ്രൊവോസ്ററും കാനനും ആയി ജോലി സ്വീകരിക്കുന്നതിനുവേണ്ടി രാജിവെച്ച ഒഴിവിലാണ് ഡോ. വിഷർ നിയമിതനാകുന്നതു്. ഡോ. വിഷർ വത്തിക്കാൻ സിനഡിൽ കൗൺസിലിൻെറ നിരീക്ഷകാംഗമായിരുന്നു. 1961 മുതൽ അദ്ദേഹം സെക്രട്ടേറിയററിൻെറ റിസർച്ച് സെക്രട്ടറിയാണ്.

### ഫിലിപ്പ് ജോൺസൺ

ഡോ. ഫിലിപ്പ് എ. ജോൺസൺ (51) കൗൺസിലിൻെറ ന്യൂയോർക്കു് ഓഫീസിൽ അസ്സോഷ്യേററു് എക്സിക്യൂട്ടീവു സെക്രട്ടറിയായിരിക്കും. നാഷണൽ ലൂതറൻ കൗൺസിലിൻെ (ന്യൂയോർക്കു്) പബ്ളിക്കു് റിലേഷൻസ് വിഭാഗത്തിൻെറ എക്സിക്യൂട്ടീവു സെക്രട്ടറിയാണദ്ദേഹം.

### ജോൺ ഹോറ്റാട്ട്

ഇൻററർചർച്ച്എയ്ഡ്–റഫ്യൂജി– വേൾഡ് സർവീസ് വിഭാവത്തിൻെറ അസിസ്ററൻറു ഡയറക്ടറായി ഒരു അത്മേനിയായ ഡോ. ജോൺ ഹോറാട്ട് (56) നിയമിക്കപ്പെട്ടിരിക്കുന്നു. യുണൈററഡ് ചർച്ച് ഓഫ് ക്രൈസ്ററ് (അമേരിക്ക) സഭാംഗമാണദ്ദേഹം. 1948 മുതൽ യു. എസ് സ്റേററുഡിപ്പാർട്ടുമെൻറിൽ ഫോറിൻസർവീസ് ഓ

ചർച്ചുവീക്കി

# നോമ്പാചരണത്തിൽ ലാഘവം വരുത്തി-
# ക്കൊണ്ടുള്ള കൽപന

നോമ്പാചരണത്തിൽ ലാഘവം വരുത്തിക്കൊണ്ടു സുന്നഹദോസു തീരുമാനപ്രകാരം കാതോലിക്കാബാവാ തിരുമേനി പുറപ്പെടുവിച്ചിരിക്കുന്ന കല്പനയാണു ചുവടെ ചേർക്കുന്നതു്.

വലിയനോമ്പു് ഇക്കൊല്ലം ഫെബ്രുവരിമാസം 21–ാം തീയതി ആണു് ആരംഭിക്കുന്നതു്. നോമ്പാചരണം ആത്മാഭിവൃദ്ധിക്കു് അത്യന്താപേക്ഷിതമാണെന്നു് നിങ്ങൾക്കു് അറിയാമല്ലോ. മോശയും, ഏലിയായും, നമ്മുടെ കർത്താവു തന്നെയും നോമ്പുനോററതിൽനിന്നു നോമ്പിൻെറ ആവശ്യകതയും പ്രാധാന്യവും സ്പഷ്ടമാകുന്നുണ്ടു്. ആത്മികമായി അഭിവൃദ്ധിപ്പെടണമെങ്കിൽ ജഡാഭിലാഷങ്ങളെ സംയമനം ചെയ്യണം. എന്നാൽ അതുകൊണ്ടു മാത്രമായില്ല, ആ സംയമനം വഴി സംഭരിക്കപ്പെടുന്ന ശക്തിയെ സ്നേഹാധിഷ്ഠിതമായ പ്രവർത്തനങ്ങൾക്കായി വിനിയോഗിക്കുകയും ചെയ്യണം. അതാണു് നോമ്പുകൊണ്ടു സാധിക്കേണ്ടതു്, സ്നേഹം കൂടാതെ ഒരുവൻ നോമ്പു നോൽക്കുന്നെങ്കിൽ അവൻെറ വ്രതത്തിനു യാതൊരു പ്രയോജനവുമില്ലെന്നു പ്രാർത്ഥനയിൽ നാം ഏററുപറയുന്നതിൻെറ അർത്ഥം അതാണു്.

എന്നാൽ നോമ്പാചരണം സംബന്ധിച്ചു് നിലവിലുള്ള നടപടിക്രമത്തിൽ കുറെ ലാഘവം വരുത്തണമെന്നു് ഒരു അഭിപ്രായം ഉണ്ടായിട്ടുണ്ടു്. നമ്മുടെ ജീവിതരീതിയിൽ കാലസ്ഥിതിക്കു് അനുയോജ്യമായി മാററങ്ങൾ വന്നുകൊണ്ടിരിക്കുന്നതിനാൽ, നോമ്പാചരണത്തിലും തദനുസരണമായി മാററങ്ങൾ വരുത്തേണ്ടതായിട്ടുണ്ടെന്നാണു് ചൂണ്ടിക്കാണിക്കപ്പെടുന്നതു്. നമ്മുടെ സഭയിൽ അടുത്ത കാലത്തു് ആവിർഭവിച്ച ചില പ്രത്യേക സാഹചര്യങ്ങളിൽ, നോമ്പാചരണത്തിൽ ചില വ്യതിയാനങ്ങൾ വരാൻ ഇടയാകുകയും ചെയ്തു. ഈ കാര്യങ്ങളെപ്പററി തീരുമാനം ചെയ്യേണ്ടതു് ആവശ്യമായി വരികയാൽ നമ്മുടെ എപ്പിസ്കോപ്പൽ സുന്നഹദോസ് വിളിച്ചുകൂട്ടി ആലോചിച്ചതിൽ, ആദിമകാലം മുതൽ നമ്മുടെ സഭയിൽ ആചരിച്ചുവരുന്ന നോമ്പുകളുടെ എണ്ണമോ, ഓരോ നോമ്പിൻെറയും ദിവസങ്ങളുടെ സംഖ്യയോ കുറവുചെയ്യാൻ പാടില്ലെന്നും, മൂന്നുനോമ്പും, കഷ്ടാനുഭവ ആഴ്ചയിലെ നോമ്പും, ആണ്ടടക്കം ബുധൻ, വെള്ളി ദിവസങ്ങളിലെ നോമ്പും പൂർവകാലംമുതൽ ആചരിച്ചുവരുന്ന പ്രകാരംതന്നെ മേലിലും ആചരിക്കണമെന്നും, എന്നാൽ നോമ്പുകാലങ്ങളിൽ വിലക്കപ്പെട്ടിട്ടുള്ള ഭക്ഷണപദാർത്ഥങ്ങളിൽ, പാലും, പാലിൽനിന്നുള്ളവയോ, അവ ചേർന്നതോ ആയ ഭക്ഷ്യവിഭവങ്ങളും, മൽസ്യവും മേലിൽ ശ്ലീഹാനോമ്പിലും, പതിനഞ്ചുനോമ്പിലും, ഇരുപത്തഞ്ചുനോമ്പിലും, നാല്പതുനോമ്പിലും, ബുധനും വെള്ളിയും ഒഴിച്ചുള്ള ദിവസങ്ങളിൽ ഉപയോഗിക്കാവുന്നതാണെന്നും, നോമ്പിൽ വിവാഹം നടത്താൻ പാടില്ലെന്നും, വൈവാഹികബന്ധത്തിൽനിന്നു് ഒഴിഞ്ഞിരിക്കണമെന്നും നിശ്ചയിച്ച വിവരം നാം പ്രഖ്യാപിച്ചിരിക്കുന്നു.

വാൽസല്യമക്കളെ, നോമ്പാചരണത്തിൽ ഈ ലാഘവം വരുത്തിയിരിക്കുന്നതുമൂലം, നോമ്പിൻെറ പ്രാധാന്യം ആരും വിസ്മരിക്കുകയില്ലെന്നു മാത്രമല്ല, നോമ്പാചരിക്കാൻ കൂടുതൽ ശക്തമായ പ്രേരണ എല്ലാവർക്കും ഉണ്ടാകുമെന്നു് നാം വിശ്വസിക്കുകയും നിങ്ങളേവരും ദൈവാശ്രയത്തോടും നല്ല നിഷ്ഠയോടും കൂടി എല്ലാ നോമ്പുകളും ആചരിക്കണമെന്നു നാം ഉൽബോധിപ്പിക്കുകയും ചെയ്യുന്നു.

---

സറായി അദ്ദേഹം സേവനമനുഷ്ഠിച്ചുവരുന്നു.

കഴിഞ്ഞ രണ്ടു വർഷമായി അദ്ദേഹം ലോൺ വ്യവസ്ഥയിൽ എ. ഐ. ഡി. സംഘടനയുടെ ന്യൂഡൽഹി ആഫീസിലാണു പ്രവർത്തിച്ചുപോന്നതു്. ലോകമെങ്ങുമുള്ള അഭയാർത്ഥികളുടെ ആവശ്യങ്ങൾ നേരിടുന്നതിനുവേണ്ടിയാണു് ഈ പുതിയ നിയമനം.

## ജോസഫ് വെബർ

ഒരു അമേരിക്കൻ മെത്തഡിസ്ററ് വേദശാസ്ത്രജ്ഞനായ ഡോ. ജോസഫ് സി. വെബർ (36) കൗൺസിലിൻെറ വക എക്യുമെനിക്കൽ ഇൻസ്ററിട്ട്യൂട്ടിൻെറ അസിസ്ററൻറു് ഡയറക്ടറായിരിക്കും. അദ്ദേഹം ഇപ്പോൾ ഒഹൈയോയിലെ മെത്തഡിസ്ററു് തിയളോജിക്കൽ സ്കൂളിൽ പുതിയ നിയമത്തിൻെറ അസോഷ്യേററു പ്രഫസ്സറാണു്.

## നാലാമതു് അസംബ്ളി

സഭകളുടെ അഖിലലോക കൗൺസിലിൻെറ നാലാമതു് അസ്സംബ്ളി (പൊതുസമ്മേളനം) 1968–ൽ സ്വീഡനിലെ ഉപ്സാലയിൽ ചേരുന്നതിനാണു് തീരുമാനിച്ചിരിക്കുന്നതു്. ഒന്നാമതു് അസംബ്ളി ആംസ്ററർഡാമിലും (1948) രണ്ടാമത്തേതു് ഇവാൻസ്ററണിലും മൂന്നാമത്തേതു് ന്യൂഡൽഹിയിലും (1961) ആണു് സമ്മേളിച്ചതു്.

''ഒരു പുതിയ ജീവിതരീതി'' എന്നതായിരിക്കും അസ്സംബ്ളിയുടെ പ്രധാന ചർച്ചാവിഷയങ്ങളിലൊരെണ്ണം. സാന്മാർഗ്ഗിക വീക്ഷണവും സാക്ഷ്യവും സേവനവും സമകാലീന ജീവിതത്തിൻെറ യാഥാർത്ഥ്യങ്ങളുമായി ബന്ധിപ്പിച്ചുള്ള വിശിഷ്ടമായ ഒരു ക്രിസ്തീയ ജീവിതരീതി എങ്ങനെയുള്ളതായിരിക്കണമെന്നു് സമ്മേളനം പരിചിന്തനം നടത്തും. സമ്മേളനം പരിഗണിക്കുന്ന മററു് അഞ്ചുവിഷയങ്ങൾ താഴെ പറയുന്നവയാണു്.

1. സങ്കോചിച്ചുകൊണ്ടിരിക്കുന്ന ലോകത്തിൽ സഭയുടെ ഐക്യം.
2. സഭയുടെ ദൗത്യം.
3. സാമൂഹ്യപരിവർത്തനത്തിൽ സഭകളുടെ പങ്കു്.
4. അന്താരാഷ്ട്രബന്ധങ്ങളിൽ സഭയുടെ പങ്കു്.
5. ഒരു മതേതരയുഗത്തിൽ ദൈവാരാധന.

അംഗസഭകളിൽനിന്നുള്ള ഡലിഗേററുകൾ 800 പേരായിരിക്കണമെന്നും കേന്ദ്രക്കമ്മിററി നിർദ്ദേശിച്ചു. നിരീക്ഷകരും സ്ററാഫംഗങ്ങളും ഉപദേഷ്ടാക്കളുമുൾപ്പെടെ 1300 പേരായിരിക്കും ഉപ്സാല സമ്മേളനത്തിൽ സംബന്ധിക്കുക.

## ബജററ്

കൗൺസിലിൻെറ 1966–ലെ പ്രവർത്തനത്തിനു് മൊത്തം 9,90,000 ഡോളർവരുന്ന പൊതുബജററു് കേന്ദ്രക്കമ്മിററി അംഗീകരിച്ചു. 30,000 ഡോളർ കമ്മി വരുമെന്നാണു് പ്രതീക്ഷിക്കുന്നതു്.

പൊതുബജററിൻെറ തുക അംഗസഭകളുടെ സംഭാവനയാണു്. എന്നാൽ, കൗൺസിലിൻെറ ചില ഡിവിഷനുകളുടെയും ഡിപ്പാർട്ടുമെൻറുകളുടെയും ബജററുതുകയാകട്ടെ പ്രത്യേകമായി ശേഖരിക്കുകയാണു്. ഉദാഹരണത്തിനു്, ഇൻററ്ചർച്ച് എയ്ഡ്–റഫ്യൂജി–വേൾഡ് സർവീസ് വിഭാഗത്തിനു് വേണ്ടി 14,88,700 ഡോളറിൻെറ ബജററും വേൾഡ് മിഷൻ–ഇവാൻജലിസം വിഭാഗത്തിനു വേണ്ടി 2,30,000 ഡോളറിൻെറ ബജററും കേന്ദ്രക്കമ്മിററി യോഗം അംഗീകരിക്കുകയുണ്ടായി.

ഉപ്സാലയിൽ ചേരുന്ന നാലാമതു് സമ്മേളനത്തിനു് 3,25,000 ഡോളർ ചെലവാക്കാൻ കേന്ദ്രക്കമ്മിററി അനുമതി നൽകി.

# ചന്ദ്രപര്യവേക്ഷണത്തിനു ദശവർഷ പരിപാടി

ചന്ദ്രനിൽ അമേരിക്ക ആദ്യമായി മനുഷ്യനെ ഇറക്കിയ ശേഷം ചന്ദ്രഗ്രഹപര്യവേക്ഷണത്തിനു് ഒരു ദശവൽസര പരിപാടി സ്വീകരിക്കണമെന്നു പ്രമുഖ അമേരിക്കൻ ശാസ്ത്രജ്ഞന്മാരടങ്ങിയ ഒരു സംഘം ശുപാർശ ചെയ്തിരിക്കുന്നു.

1969–നുശേഷം, ആണ്ടിൽ രണ്ടുതവണ ചന്ദ്രനിലേയ്ക്കു മനുഷ്യനെ അയയ്ക്കണമെന്നും ഇതു് ഒരു ദശകക്കാലത്തേയ്ക്കു തുടരണമെന്നുമാണു് ഈ ശാസ്ത്രജ്ഞന്മാർ നിർദ്ദേശിച്ചിരിക്കുന്നതു്. 1975–നുശേഷം, ചന്ദ്രനിലേയ്ക്കു പോകുന്ന ബഹിരാകാശചാരികളും ശാസ്ത്രജ്ഞന്മാരും രണ്ടുമാസംവരെ അവിടെ താമസിക്കേണ്ടതാണു്. ഇറങ്ങുന്ന സ്ഥലത്തുനിന്നു 10 മൈൽ (16 കിലോമീററർ) ദൂരംവരെ പോകാൻ കഴിയുന്ന ഒരു വാഹനത്തിലും, പിന്നീടു് 500 മൈൽ (800 കിലോമീററർ) ദൂരംവരെ പോകാൻ കഴിയുന്ന വലിയൊരു വാഹനത്തിലും അവർ സഞ്ചരിച്ചു ചന്ദ്രഗ്രഹപര്യവേക്ഷണം നടത്തും.

ചന്ദ്രഗ്രഹപര്യവേക്ഷണവും ശാസ്ത്രവും സംബന്ധിച്ചു് 1965–ലെ വേനൽക്കാലത്തു ദേശീയ വ്യോമയാനശൂന്യാകാശ ഭരണസ്ഥാപന(നാസാ) ത്തിൻെറ ആഭിമുഖ്യത്തിൽ നടന്ന ഒരു കോൺഫറൻസ് വേളയിൽ, രാഷ്ട്രത്തിലെ പ്രമുഖ ചന്ദ്രശാസ്ത്രജ്ഞന്മാർ ചേർന്നു തയ്യാറാക്കിയ 421 പേജുള്ള ഒരു പഠനറിപ്പോർട്ടിലാണു് ഈ ശുപാർശകൾ ചെയ്തിരിക്കുന്നതു്. ഈ റിപ്പോർട്ടു ബുധനാഴ്ച പ്രസിദ്ധീകരിക്കപ്പെട്ടു.

### ശൂന്യാകാശയുഗത്തിൽ

1969–ൽ ചന്ദ്രനിൽ മനുഷ്യനെ ഇറക്കുന്നതോടുകൂടി അമേരിക്കയുടെ ഇപ്പോഴത്തെ ശൂന്യാകാശ പരിപാടി അവസാനിക്കും. ഈ പരിപാടിയനുസരിച്ചു്, ഒരു അപ്പോളോ ശൂന്യാകാശവാഹനത്തിൽ മൂന്നു ബഹിരാകാശചാരികൾ ചന്ദ്രനിലേയ്ക്കു സഞ്ചരിക്കുന്നതാണു്. 75 ലക്ഷം റാത്തൽ തള്ളൽശക്തിയുള്ള ഒരു സാറേറൺ റോക്കററു് ഈ വാഹനത്തെ ചന്ദ്രനിലേയ്ക്കു വഹിച്ചുകൊണ്ടുപോകും.

തങ്ങൾ നിർദ്ദേശിക്കുന്ന പരിപാടി അപ്പോളോ പദ്ധതിയുടെ യുക്തിയുക്തമായ ഒരു തുടർച്ചയാണെന്നും, ഈ ദൗത്യത്തിനുവേണ്ടി ,,നാസ,,യ്ക്കു് ഉണ്ടായിട്ടുള്ള കഴിവുകളും യന്ത്രോപകരണങ്ങളും അതു് ഉപയോഗപ്പെടുത്തുമെന്നു ശാസ്ത്രജ്ഞന്മാർ അഭിപ്രായപ്പെട്ടു.

ശൂന്യാകാശയുഗത്തിൻെറ ഉപഫലങ്ങളെന്ന നിലയിൽ ശതക്കണക്കിനു പുതിയ ഉല്പന്നങ്ങൾ ഉണ്ടായിട്ടുണ്ടു്.

പുകവലിക്കുന്നതിനുള്ള പൈപ്പുകളുടെ നിർമ്മാണത്തിൽ ത്തന്നെ ഏററവുമധികം പുരോഗതിയുണ്ടായിട്ടുള്ളതു് അമേരിക്കയിലാണു്. ശൂന്യാകാശപര്യവേക്ഷണത്തിൻെറ ഒരു പ്രത്യക്ഷഫലമാണു് ഈ പൈപ്പു് ഉണ്ടാക്കുന്നതിനു് ഉപയോഗപ്പെടുത്തുന്ന സാധനമെന്നുള്ളതും സ്മരണീയമത്രേ.

ചൂടും മററും ചെറുത്തുനിൽക്കാൻ ഏററവുമധികം കഴിവുള്ള ,,പൈറോലിററിക് ഗ്രാഫൈററു്,, എന്ന പദാർത്ഥംകൊണ്ടാണു് ഈ പുതിയതരം പൈപ്പു് നിർമ്മിക്കുന്നതു്. ഏകദേശം ഒരു നൂററാണ്ടു മുമ്പു തോമസ് ആൽവാ എഡിസൺ കണ്ടുപിടിച്ചതാണു ഈ പദാർത്ഥം.

പുകവലിക്കാനുള്ള ഈ പൈപ്പിൻെറ നിർമ്മാണം വളരെ നിസ്സാരമായ ഒരു നേട്ടമാണെന്നു തോന്നിയേക്കാം. എന്നാൽ, അമേരിക്കയിൽ ലഭ്യമായ താഴെപ്പറയുന്ന പുതിയ ഉല്പന്നങ്ങൾ, ഈ വർഷത്തെ ശൂന്യാകാശയുഗത്തിലെ ഏററവും വിജയപ്രദമായ വർഷമാക്കിത്തീർക്കുന്നുണ്ടു്.

### ചായങ്ങൾ

കാലാവസ്ഥാഭേദങ്ങളെ ചെറുത്തുനിൽക്കുന്നതും അലിയുകയോ വെയിൽമൂലം മങ്ങുകയോ ചെയ്യാത്തതുമായ ഒരു ആൽക്കലി സിലിക്കേററു് പെയിൻറു്.

മിസ്സിലുകളുടെ ഉപയോഗത്തിനുവേണ്ടി നിർമ്മിച്ച ഭാരം കുറഞ്ഞ പ്ലാസ്റ്റിക്സ്. ഇതുകൊണ്ടു റെയിൽവേ ടാങ്കുകാറുകൾ ഇപ്പോൾ നിർമ്മിക്കുന്നു. ഇവയ്ക്കു് ഉരുക്കുകൊണ്ടുള്ള റെയിൽവേ ടാങ്കുകാറുകളുടെ പകുതി ഭാരമേയുള്ളു.

വൈദ്യുതി ഉല്പാദിപ്പിക്കാൻവേണ്ടി ജമിനി പേടകത്തിൽ ഉപയോഗിക്കുന്നതിനു് ആദ്യമായി നിർമ്മിക്കപ്പെട്ട ഒരു ഇന്ധനഅറ (ഫ്യൂവൽസെൽ). ഇതു ഹൈഡ്റജനെയും ഓക്സിജനെയും വിദ്യുച്ഛക്തിയും വെള്ളവുമായി മാററുന്നു.

പുതിയ ലോഹങ്ങൾ—പ്രത്യേകിച്ചും ടൈറേറനിയം കൂട്ടലോഹങ്ങൾ. എണ്ണശുദ്ധീകരണശാലകളിലെ യന്ത്രങ്ങളിലുള്ള സാധാരണ ഉരുക്കു വാൽവുകൾ രാസപ്രതികരണംമൂലം ദ്രവിച്ചുപോകുന്നതാണു്. ഉരുക്കിനു പകരമായി ഈ പുതിയ ലോഹങ്ങൾ ഉപയോഗപ്പെടുത്തിവരുന്നു.

പ്രതിരോധാവശ്യങ്ങളുടെ പ്രത്യക്ഷഫലങ്ങളത്രേ മനുഷ്യൻ ഉപയോഗിക്കുന്ന വളരെയധികം സാധനങ്ങൾ. ആധുനിക ജററു് വിമാനങ്ങളും പല ഔഷധങ്ങളും അതിനു് ഉദാഹരണങ്ങളാണു്.

---

# ഫോർഡു ഫൗണ്ടേഷൻെറ 30–ാം വാർഷികം കൊണ്ടാടി

ലോകമൊട്ടുക്കു് മനുഷ്യസ്നേഹപരമായ കാര്യങ്ങൾക്കു വേണ്ടി ഏകദേശം 260 കോടി ഡോളർ (1240 കോടി രൂപ) സംഭാവന ചെയ്തിട്ടുള്ള ഫോർഡ് ഫൗണ്ടേഷൻ, ജനുവരിമാസത്തിൽ 30–ാം വാർഷികം ആർഭാടരഹിതമായി ആഘോഷിച്ചിരിക്കുന്നു.

പ്രമുഖ അമേരിക്കൻ വ്യവസായികളായ പരേതനായ ഹെൻറി ഫോർഡും അദ്ദേഹത്തിൻെറ പുത്രൻ എഡ്സലും ചേർന്നു് രൂപവൽക്കരിച്ചതാണു ലാഭേച്ഛയില്ലാത്ത ഈ സ്വകാര്യ ജനോപകാര ഫൗണ്ടേഷൻ. അതിനു ഫോർഡ് മോട്ടോർ കമ്പനിയുമായി യാതൊരു ബന്ധവുമില്ല.

ലോകമൊട്ടുക്കുള്ള വൈവിദ്ധ്യമേറിയ ഒട്ടുവളരെ പദ്ധതികൾക്കു് പ്രാഥമികമായി സാങ്കേതിക സഹായവും സാമ്പത്തിക ഗ്രാൻറുകളും നൽകി ,,മനുഷ്യക്ഷേമം പുരോഗമിപ്പിക്കുക,,യാണു ഫൗണ്ടേഷൻെറ അടിസ്ഥാന ലക്ഷ്യം. ദീർഘകാലവികസനത്തിനുള്ള അമൂല്യസാദ്ധ്യതകളുള്ളതോ അല്ലെങ്കിൽ സാമ്പത്തികവും ഭൗതികവും സാമൂഹ്യവും സാംസ്കാരികവുമായ സാഹചര്യങ്ങൾ അഭിവൃദ്ധിപ്പെടുത്തുന്നതോ ആയ ഉദ്യമങ്ങൾക്കു് അതു പിന്തുണ നൽകുന്നു.

സുസ്ഥാപിതവും വളർന്നുകൊണ്ടിരിക്കുന്നതുമായ അനേകം വിദ്യാഭ്യാസ സ്ഥാപനങ്ങൾക്കും ശാസ്ത്രീയഗവേഷണ സംഘടനകൾക്കും സാംസ്കാരികപദ്ധതികൾക്കും മററും ഫൗണ്ടേഷൻ ധനസഹായം ചെയ്തിട്ടുണ്ടു്. കാർഷികാർത്ഥശാസ്ത്രത്തിലും, വാർത്താവിനിമയത്തിലും വൈദഗ്ദ്ധ്യം നേടിയ ഉപദേഷ്ടാക്കൾ ലോകത്തിൻെറ എല്ലാ ഭാഗങ്ങളിലും ഇപ്പോൾ പ്രവർത്തിച്ചുവരുന്നു.

ഇന്നേവരെ, അമേരിക്കയിലെ 50 സംസ്ഥാനങ്ങളിലും ഇന്ത്യയുൾപ്പെടെ 75 രാജ്യങ്ങളിലുമുള്ള ഏകദേശം 5,300 സ്ഥാപനങ്ങൾക്കു് ഫൗണ്ടേഷൻ ഗ്രാൻറുകൾ നൽകിയിട്ടുണ്ടു്.

ഇന്ത്യയിൽ ഫോർഡ് ഫൗണ്ടേഷൻെറ സാങ്കേതിക സഹായപരിപാടി 1951–ൽ ആരംഭിച്ചു. അതിനു ശേഷം വ്യത്യസ്ത സ്ഥാപനങ്ങൾക്കു ഗ്രാൻറായി ഉദ്ദേശം 10 കോടി ഡോളർ (48 കോടി രൂപ) അതു നൽകി.

കഴിഞ്ഞ അഞ്ചു വർഷങ്ങളായി ജില്ലാ കടുംകൃഷി പരിപാടിവഴി—പാക്കേജ് പരിപാടി എന്ന പേരിലാണു്

(continued from page 11)

'beat" groups were witheringly dismissed as undignified gimmicks. They might attract for a very short time, but, in the end, they did more harm than good to the image of the Church. There was, it seems, little that was good to be said even about the Joystrings.

The heaviest fire was, however, reserved for the Prayer Book and the clergy. Almost without exception, even the regular churchgoers found the Prayer Book a stumbling-block, and certainly no aid to worship. While there seemed to be some set purpose and pattern in the Eucharist, which moved towards a climax, Mattins and Evensong wandered aimlessly about between hymnsinging, psalm–singing, prayers and Bible-reading, with no particular end in view; and what the youngsters felt should be the climax of the service, the sermon; usually turned out to be bathos

What made matters much worse was that this spiritual meandering was done in a morass of incomprehensibility which was increased by its being presented in an inaudible gabble of words. In a nutshell, the language of the Prayer Book and the Bible was completely meaningless for the generation of today. Tudor prose, they agreed, was fine-sounding and had "a ponderous and pompous dignity," but had no meaning for young people nurtured on twentieth century English. They just could not understand what it was all about, and, as a number of writers justly said, "The Church has a modern translation of the Bible which it made a great fuss about; why doesn't the Church use it?" Prayer Book revision and reform came very high indeed on the list of urgent priorities.

From what I could make out we clergy were, for the most part; nice enough chaps, but awful bores. We talked, in our sermons, in a language tha[illegible] understood about subjects which might seem [illegible] thnt to us but which were presented in such a [illegible] that no one had any interest in them. Some clerg[illegible] it seems, invite questions and discussion on the sermon, either in the church hall or in the vicarage, after the service; and this was eagerly welcomed and regarded as a most valuable contribution to a greater understanding between parson and people.

Most clergy, it was felt, lived in a world of their own and were quite out of touch with the day-to-day problems of ordinary folk. We were not people to whom the man-in-the-street could turn for advice or help, because the man-in-the-street did not feel that we could understand or appreciate his difficulties. We were still living in the Middle Ages, and some of us even dressed as though we did.

But let us make no mistake–we are expected to be a bit "square." "With-it" vicars and "ton-up" curates were condemmed in no uncertain terms, and several scathing references were made to the blessing of motor-bicycles. It was universally agreed that anything in the nature of a gimmick had no place in the Church, because it strove merely for effect and had its basis in insincerity-which, to the teenager, is the greatest of all the sins. All that is required of us is that we should be approachable and understanding human beings who have the courage of their convictions.

It was encouraging to find that, apart from a very occasional "atheist,,' few of the writers had any fault to find with the teachings of the Church, but only with the way in which they were presented; but such encourangement as one felt was considerably tempered by the appalling ignorance about what the Church believed and what it stood for. To most young people the Church is nothing more than a very inefficient organisation for moral uplift. That we clergy are against sin seems to be fairly widely understood, but that we stand for certain beliefs is very far from clear. The only people who seemed to have heard of the Creed were the "atheists."

The essay-writers were unanimous in their demand for one more reform if the Church is to survive-it must achieve unity. Because these young people do not understand and are not interested in doctrinal differences, they find the multiplicity of denominations bewildering and unnecessary. To them it all sounds like disagreements for disagreement's sake. They have neither knowledge nor the inclination to sort out for themselves what is right and what is wrong; and, until the various Churches do this and then speak with one firm, clear voice, the younger generation is not inclined to listen to our discordant utterances.

## Genuine Concern

This, I feel, is a very fair resume of the five weeks of essay-reading. What perhaps impressed me most of all was the sincerity with which they were written, and the genuine concern that a large number of these young people had for the future of the Church as a whole and for their own denomination in particular. Generally speaking the Roman Catholic Church came through fairly well, and the Free Churches were not far behind. It was the poor old Church of England that came under the heaviest fire.

—Church Times.

---

സാധാരണയായി അറിയപ്പെടുന്നത്—ഇന്ത്യയുടെ കാർഷിക വികസനത്തെ ഫൗണ്ടേഷൻസഹായിച്ചുകൊണ്ടിരിക്കയാണ്.

ആദ്യം: പാക്കേജ് പരിപാടിയാരംഭിച്ച 7 ജില്ലകളിൽ 1964–65–ലെ വിള, ഈ പരിപാടി ആരംഭിക്കുന്നതിനു മൂന്നു വർഷം മുമ്പുണ്ടായിരുന്ന വിളയെ അപേക്ഷിച്ച് 35 ശതമാനം കൂടുതലായിരുന്നു. പാക്കേജ് പരിപാടിക്കുവേണ്ടി 1.1 കോടി ഡോളർ (5.2 കോടി രൂപ) ഫൗണ്ടേഷൻ ചെലവഴിച്ചു.

ഇന്ത്യയിലെ കുടുംബാസൂത്രണ പരിപാടിയെ സഹായിക്കുന്നതിനും ഫൗണ്ടേഷൻ അത്യധികം പ്രാധാന്യം കല്പിച്ചിരിക്കുന്നു. 1962–നു ശേഷം ഇതിനായി മൊത്തം 50ലക്ഷം ഡോളർ (2.4 കോടി രൂപ) ആ സ്ഥാപനം നൽകിയിട്ടുണ്ട്.

ഒരു നഗരാസൂത്രണ സംഘടനയെന്ന നിലയിലും മേഖലാസൂത്രണ സംഘടനയെന്ന നിലയിലും നാലര വർഷം മുമ്പ് പശ്ചിമബംഗാൾ ഗവൺമെൻറ് രൂപവൽക്കരിച്ച കൽക്കട്ടാ മഹാനഗരാസൂത്രണ സംഘടനക്ക് 1.9 കോടി രൂപ ഫൗണ്ടേഷൻ നൽകുകയുണ്ടായി.

കൽക്കട്ടായെ ,,പ്രത്യാശയുടെ ഒരു നഗരമായി,, രൂപാന്തരപ്പെടുത്തുകയും പൂർവ്വേന്ത്യയെ (പശ്ചിമബംഗാൾ, ആസ്സാം, ബീഹാർ, ഒറീസ്സ) പരിഷ്ക്കരിക്കുകയുമാണ് ആസൂത്രണസംഘടനയുടെ ലക്ഷ്യമെന്നു, ഫോർഡ് ഫൗണ്ടേഷൻെറ ഇന്ത്യയിലെ പ്രതിനിധി ഡഗ്ളസ് എൻസ്മിഞ്ചർ പറഞ്ഞു.

ഫൗണ്ടേഷൻെറ പ്രവർത്തനങ്ങൾ ലോകവ്യാപകമായിട്ടുള്ളതാണെങ്കിലും പ്രാഥമിക പ്രാധാന്യം കല്പിക്കപ്പെട്ടിട്ടുള്ള[illegible] അമേരിക്കയിലെ ആഭ്യന്തര വിദ്യാഭ്യാസ പദ്ധതികൾ[illegible]ാണ്. ഉദാഹരണമായി, തെരഞ്ഞെടുക്കപ്പെട്ട ഏതാനും [illegible]മേരിക്കൻ സ്വകാര്യ കോളജുകളും സർവ്വകലാശാലകളും, [illegible]ഷ്ടമായ മേഖലാകേന്ദ്രങ്ങളും ദേശീയകേന്ദ്രങ്ങളും ആയി [illegible]പാന്തരപ്പെടുത്തുന്നതിനായി കഴിഞ്ഞ വർഷം 100 കോടി[illegible]ൽപ്പരം ഡോളർ ഫൗണ്ടേഷൻ ചെലവഴിച്ചു.

Reg.No K· 289. Licence No· 498

ചർച്ച് വീക്കിലി

# The Church Under Fire: to Teenagers it Seems to be Rapidly Dying

W. D. Galsworthy

I have just finished the marking of fifteen hundred GCE "O" level English essays. Of the five subjects which were set and from which choice could be made, between fifty and sixty per cent of the candidates chose "Going to Church."

This, in itself, was remarkable, as the other subjects were neither unattractive nor difficult; and the popularity of "Going to Church" came as something of a surprise not only to myself but to all the other examiners who were marking the same paper, and who found much the same degree of preference for this subject in the scripts allotted to them. Both from the number of candidates who chose this subject and from what they wrote about it, let no one doubt that, although the teenagers of today may be unsympathetic or critical or even hostile towards the Church, they are very much interested in the subject of religion and the part that they believe the Church should play in it.

## Hesitant Agnostics

Boys and girls of all shades of thought and opinion wrote on the subject in a most uninhibited manner. Had they known that a parson was going to mark their essays, they might have been tempted to pull their punches; but they did not know, neither did they hesitate to say exactly what they thought. The result was both interesting and valuable. We had devout Roman Catholics, loyal and not so loyal members of the Church of England and the Free Churchs, Jews, Mohammedans, Jehovah's Witnesses, and quite a few self-styled "atheists"-I use the inverted commas because, although they began by proclaiming themselves to be "atheists," they turned out to be nothing worse than slightly hesitant agnostics.

## Well-Worn Gibes

We had, of course, the usual well-worn cracks at the Church—that it was an unnecessary institution, as one can be a perfectly good Christian without going to church; that many people went to church to establish a status-symbol for themselves, while others went to show off their clothes or to indulge in gossip; and the elderly went for comfort and companionship. There was nothing but contempt for those who go to church for unworthy motives-it would be better for all concerned if they stayed away; and nothing but admiration, even from the "atheists," for the devout and sincere few.

Such criticisms were fairly common, but not in any way important. What was important for those of us who, to a certain extent, have the future of the Church in our hands was the unanimity of opinion about the future.

All were agreed that the Church of England, as it is today, is rapidly dying; but only a few regarded its eventual disappearance with any enthusiasm. Many thought that its all too obvious decay was rather a pity, as the Church could have a useful contribution to make to the world; but, at the moment, it was serving little, if any, purpose at all, except to keep alive outworn and outdated social and religious customs which had no meaning whatever for the world today. Its language, its outlook, its forms of worship, its buildings, its organisation, its clergy were relics of mediaeval times; and, while all these things were picturesque, like ruined castles, they were of just about as much use. Some thought that reform could still save the Church from complete annihilation if the reform came quickly, as the situation was a desperate one; but the majority were of the opinion that things had gone too far for there to be any hope for the Church at all.

I have no intention of passing judgment on the rightness or wrongness of these opinions. Whether they are right or wrong does not matter. What does matter is that these are the opinions of the young people of today, the young people of our public schools and grammar schools; and, as so many of them pointed out, they are the adult Church of tomorrow.

As they see it, the paramount need of the Church, if it is to survive at all, is to recapture the interest and the support of the younger generation. Congregations, they point out, consist, very largely, of the elderly, many of whom are there from force of habit or as a refuge from their loneliness, and of children, who are there because their parents sent them. Surprisingly enough, this enforced attendance at church of children was generally approved; but any potential value that there might be in it was vitiated by the fact that their parents did not accompany them and also by the fact that, when the children reached the years of discretion and could please themselves, the Church had nothing with which to hold them.

Youth clubs, as a means of holding the younger generation, were dismissed as largely a waste of time. Socially and morally a good youth club could do a great deal, but it could not bring back young people permanently into the Church. Such clubs the young people regarded as unsubtle forms of bribery or compulsion, and treated them as such. "Pop" music

(continued on page 11)

Printed and Published by N. M. Abraham B. A. at the Malayala Manorama, Press Kottayam